# കൃഷിവ്യവസായമാസിക.

തിരുവിതാംകൂർ ഗവൺമെൻറ് എക്കണോമിക്ക്
ഡവലപ്പ്മെൻറ് ബോർഡിൻെറ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്നതു്.

## വിഷയവിവരം.

പേജ്



---

# തിരുവിതാംകൂർ കൃഷിവ്യവസായമാസിക

വാല്യം 17 } തിരുവനന്തപുരം, 1112 കുംഭം { ലക്കം 2


## നമ്മുടെ കൎഷകരും അഭിവൃദ്ധിമാർഗ്ഗങ്ങളും.


(ശ്രീമാൻ എസ്. എ. പിള്ള, ചടയമംഗലം)


1

ദേഹവും മനസ്സുമെന്നതുപോലെ കൃഷിയും വ്യവസായവും പരസ്പരം ബന്ധപ്പെട്ടിരിക്കുന്ന രണ്ടുതൊഴിലുകളാണെന്നുള്ള വസ്തുത അറിയാഞ്ഞിട്ടോ, അറിഞ്ഞിട്ടും അലക്ഷ്യമായി കരുതീട്ടോ, ചില കൎഷകന്മാർ പെരുമാറി വരുന്നുണ്ട്. ഒരു യഥാൎത്ഥ കൎഷകൻ വ്യവസായതല്പരൻ കൂടി ആയിരിക്കണമെന്നു് അല്പം ആലോചിച്ചാൽ മനസ്സിലാകുന്നതാണ്. കാർഷികോല്പന്നങ്ങളെ അതേപടിതന്നെ കൈകാൎയ്യം ചെയ്യുന്നതിനേക്കാൾ, അവയെ കഴിയുന്നിടത്തോളം രൂപാന്തരപ്പെടുത്തി വിനിയോഗിക്കുന്നതു് കൂടുതൽ ആദായപ്രദവും അഭിമാനകരവുമാണെന്നുള്ള സംഗതി വിസ്മരിക്കാവുന്നതല്ല. ഉല്പന്നങ്ങളുടെ വിലയും നിലയും ഉചിതമായ വ്യവസായഘടനയിലാണ് അന്തർഭവിച്ചിരിക്കുന്നതു്. നമ്മുടെ എല്ലാവിധ കൃഷികൾക്കും രണ്ടുതരത്തിലുള്ള ദോഷങ്ങളാണ് ഇപ്പോൾ സ്പഷ്ടമായി കാണുന്നതു്. കൃഷിക്കനുകൂലമായ പ്രകൃതിയോടുകൂടിയ നമ്മുടെ രാജ്യത്തു് — കൃഷിക്കുവേണ്ട ശാസ്ത്രീയതത്വങ്ങളും മാൎഗ്ഗങ്ങളും ശ്രദ്ധാപൂർവം കാണിച്ചു തരുവാൻ പലതരത്തിലും സർവാത്മനാ ചുമതലപ്പെട്ട ഒരു പ്രധാന ഡിപ്പാർട്ടുമെന്റോടുകൂടിയ ഈ രാജ്യത്തു് — ശാസ്ത്രീയമായ രീതിയിൽ കൃഷി ചെയ്തു കൂടുതൽ ആദായം വരുത്തുവാൻ നമ്മുടെ ചില കൎഷകൎക്കുള്ള അലസതയാണൊന്നാമത്തെ ദോഷം. നിവൃത്തിയുള്ളിടത്തോളം വ്യവസായത്തെ ആസ്പദമാക്കി നമ്മുടെ ഓരോ ഉല്പന്നങ്ങളേയും രൂപാന്തരപ്പെടുത്തി കൂടുതൽ ആദായത്തെ പ്രതീക്ഷിക്കാൻ മനസ്സുവരാത്തതു് രണ്ടാമത്തെ ദോഷമായും ഗണിക്കപ്പെടാവുന്നതാണ്.

മേൽപ്പറഞ്ഞ രണ്ടു പ്രധാന കാരണങ്ങൾ കൊണ്ടാണ് നമ്മുടെ നാട്ടിൽ ചില കൃഷിക്കാർക്കു തൊഴിലിൽ അസാമാന്യമായ ദോഷം സംഭവിച്ചു കൊണ്ടിരിക്കു

ന്നതു്. ഓരോ കൃഷിക്കും ആവശ്യമായ ശാസ്ത്രീയ വളങ്ങൾ ഉപയോഗിക്കുന്നതുതന്നെ അപൂർവ്വമായിരിക്കുന്നു. അതിനാൽ ഇപ്പൊഴത്തെ 'ഊഴിയം' നടത്തുന്ന സമ്പ്രദായം പരിത്യജിക്കുന്ന കാലത്തല്ലാതെ നമ്മുടെ കൃഷിക്ക് ശരിയായ അഭിവൃദ്ധിയുണ്ടാകുവാൻ പ്രയാസമാണ്. ശാസ്ത്രീയമായ വളങ്ങൾ ഉപയോഗിച്ചും, ഉചിതമായ കൃഷി ആയുധങ്ങൾ ഉപയോഗപ്പെടുത്തി മണ്ണിനോടു് ശരിയായി പോരാടിയും നമ്മുടെ കൃഷിസമ്പ്രദായത്തെ നവീകരിച്ചെങ്കിലല്ലാതെ ഈ ദുഷ്യത്തിനൊരു പരിഹാരംകല്പിക്കുവാൻ സാധ്യമല്ല. പൂർവികന്മാർ മൂ[illegible] നാല്പതുംമേനി അറുത്തെടുത്ത നിലങ്ങളിൽനിന്നു് നാം സ്വരൂപിക്കുന്നതു നാല[illegible] അഞ്ചിരട്ടിയൊ വിളവാണെന്നു കാണുന്നതു് എത്രമാത്രം ലജ്ജാകരമാകുന്നു!.

അടുത്തതായി പ്രസ്താവിക്കുവാനുള്ളതു്, ചില കർഷകന്മാർ ഉല്പന്നങ്ങളെ വിളവെടുപ്പുകാലത്തിനു മുൻപായി അന്യക്കധീനപ്പെടുത്തി നമുക്കു ന്യായമായിക്കിട്ടേണ്ട ആദായത്തെ യാതൊരു പ്രയത്നവും ചെയ്യാത്ത അന്യന് മനഃപൂർവ്വമായി നൽകി നഷ്ടത്തിനു് നാം അധീനരായി വിഷമിക്കുന്നു എന്നുള്ളതാണ്. ഇതിലേക്കുണ്ടാകുന്നപ്രധാനകാരണങ്ങൾ ഇടയ്ക്കുവച്ചുണ്ടാകുന്നപണത്തിന്റെ അത്യാവശ്യമാണെന്നിരുന്നാലും അതു് അക്ഷന്തവ്യമായ ഒരപരാധമാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. കരം കൊടുക്കുക, ചിട്ടിക്കുകൊടുക്കുക, വീട്ടിലും മററും പെട്ടെന്നുണ്ടാകുന്ന ഒഴിച്ചുവയ്ക്കാൻ പാടില്ലാത്ത മററാവശ്യങ്ങൾ നേടുക, മുതലായവയ്ക്കായി അപ്പോഴപ്പോൾ പെട്ടെന്നു വേണ്ടിവരുന്ന പണത്തിനു് വയലുകളിലും, തെങ്ങിന്റെ മണ്ടയിലും, മുളകുകൊടികളിലും, വാഴത്തോട്ടത്തിലും, മരച്ചീനിവിളയിലും കണ്ണോടിച്ചു് അവയെ ആസ്പദമാക്കി ഇടലാഭക്കാരായ കച്ചവടക്കാരിൽനിന്നും, മുമ്പേറുകടംവാങ്ങിച്ചുപോരുന്ന കൃഷിക്കാരനു് ആ ഉല്പന്നങ്ങളെ ഇയാൾ കല്പിക്കുന്ന വിലയ്ക്കുതന്നെ വളരെ നഷ്ടപ്പെട്ടു് കൊടുക്കേണ്ടതായി വന്നുകൂടുന്നു. ഈ പ്രവൃത്തി കൃഷിയുടെ അനൈശ്വര്യത്തിന്റെ ഒരു തുറന്ന കവാടമാണെന്നു് നിശ്ചയമാണ്. ഇതുകൊണ്ടു് ഉല്പന്നങ്ങൾക്കു് കമ്പോളത്തിലെ ന്യായമായ വിലകിട്ടുന്നില്ല. കൃഷിക്കാരന്റെ പ്രയത്നത്തിനു് ശരിയായ ഫലം കൃഷിയിൽനിന്നു് ലഭിക്കാനും ഇടയാകുന്നില്ല. ഇടലാഭക്കാരൻ ഏററവും കുറഞ്ഞവിലയ്ക്കു് സാധനങ്ങൾ വാങ്ങി അയാൾ അതിയായ ലാഭത്തോടുകൂടി മൊത്തക്കച്ചവടക്കാരനു കൊടുക്കുകയും അയാൾ അതിന്മേലൊരു ലാഭത്തോടുകൂടി കയററുമതി ചെയ്യുകയും ചെയ്യുന്നു. കൃഷിക്കാരൻതന്നെ ശരിയായി വിളവെടുത്തു് അതാതു സാധനങ്ങൾക്കു്കൂടുതൽ മതിപ്പും വിലയും കിട്ടുന്ന സ്ഥലത്തുകൊണ്ടുചെന്നു വില്പന നടത്താമെങ്കിൽ കൃഷിയുടെ വാസ്തവമായ ആദായം മനസ്സിലാക്കാൻ കഴിയും. ഓരോരോ സാധനങ്ങളേയും അതാതിനു് യോജിച്ച മട്ടിൽ വ്യവസായപരമായിക്കൂടി

രൂപാന്തരപ്പെടുത്തി ചിലവഴിക്കാൻ ശ്രമിക്കുന്നതു് അതിലും ആദായകരമാണെന്നുള്ള സംഗതി തീർച്ചതന്നെ. തേങ്ങാ അതേപടിതന്നെ വില്ക്കാതെ—മണ്ടയിൽവച്ചുതന്നെ കച്ചവടം ചെയ്യാതെ—ഉണക്കി കൊപ്രയാക്കിയൊ, ആട്ടി വെളിച്ചെണ്ണയാക്കിയൊ കച്ചവടം നടത്തണം. മരച്ചീനിവിളയിൽവച്ചുതന്നെ അത്യാവശ്യംപ്രതി കച്ചവടം ചെയ്യാതെ പിഴുതു വെട്ടിയുണക്കിയൊ പൊടിച്ചു മാവാക്കിയൊ വില്ക്കാവുന്നതാണു്. ഏത്തൻവാഴയ്ക്കാ ഉണക്കി മാവാക്കിയും പഴം വളരെക്കാലം കേടുകൂടാതിരിക്കത്തക്കവണ്ണം വററി പാകപ്പെടുത്തിയും വിദേശങ്ങളിൽ വിതരണം ചെയ്യാവുന്നതാണു്. ഇടങ്ങഴിക്കു രണ്ടു ചക്രത്തിൽ കൂടുതൽ വിലയില്ലാത്ത കൂവരക് പൊടിച്ചു മാവാക്കി ഉമികളഞ്ഞു പ്രത്യേകപാത്രങ്ങളിലാക്കി ശരിയായ ഒരാഹാരപദാർത്ഥമായി വിദേശങ്ങളിലേക്കയക്കാവുന്നതാണു്. പിറുത്തിച്ചക്ക, മാങ്ങ മുതലായവയുടെ പഴച്ചാറുകൾ ഒന്നാംതരം "സിറപ്പു" കളാക്കിയും വരിക്കച്ചക്ക പാകത്തിനു് വററിയും ശരിയായ വില കിട്ടുന്ന സ്ഥലങ്ങളിൽ എത്തിച്ചുകൊടുക്കാം. കുരുമുളകു് കൊടിയിൽ വച്ചുതന്നെ വിലയാധാരം നടത്തി കിട്ടുന്ന തുക വാങ്ങി തൃപ്തിപ്പെടാതെ ശരിയായി വിളയിച്ചു പറിച്ചുണക്കി ക്രയം നടത്താവുന്നതാണു്.

ഇങ്ങനെ ആലോചിച്ചുനോക്കിയാൽ നമ്മുടെ മിക്കവാറും ഉല്പന്നങ്ങൾ—നാം നെററി വിയത്തു അദ്ധ്വാനിച്ചു് ഉണ്ടാക്കുന്ന ധാന്യസാധനങ്ങൾ—ആകർഷകവും ഉപയോഗപ്രദവും ആയ മട്ടിൽ രൂപാന്തരപ്പെടുത്തി അവയുടെ യഥാർത്ഥവില ലഭിക്കത്തക്കവണ്ണം കർഷകന്മാർ നിഷ്കർഷയായി പെരുമാറുന്നപക്ഷം ഇന്നു് കൃഷിക്കു നേരിട്ടിരിക്കുന്ന ദുരന്തദുരിതങ്ങൾ ഏതാണ്ടു പരിഹരിക്കപ്പെടാം. എന്നാൽ ഇതിനിടയാകാതെ പോകുന്നതു് അത്യാവശ്യത്തിനു നേരിടുന്ന കൃഷിക്കാരന്റെ കൈക്കുഴപ്പമാണു്.

അതിലേയ്ക്കു് പററിയ പരിഹാരമാർഗ്ഗം ഗ്രാമങ്ങൾതോറുമോ, പകുതികൾതോറുമൊ കർഷകസഹകരണ സംഘങ്ങൾ സ്ഥാപിച്ചു് യോഗ്യമായ നിലയിൽ പ്രവർത്തനം നടത്തി, നിസ്വാർത്ഥമായി കർഷകനെസഹായിക്കുകയെന്നുള്ളതല്ലാതെ മറെറാന്നും ഞാൻ കാണുന്നില്ല. ഓരോ പകുതിയിലുമുള്ള കർഷകന്മാർ ഒന്നോ രണ്ടോ വർഷംകൊണ്ടു അടച്ചുതീർക്കത്തക്ക ഓഹരികൾ എടുത്തു സംഘത്തിലേക്കു് ശരിയായ മൂലധനം ഉണ്ടാക്കണം. സംഘത്തിന്റെ പ്രവൃത്തിമുഴുവൻ കൃഷിയില്ലാത്തതിന്മേലുള്ള വ്യവസായത്തിലും ആയിരിക്കണം. കൃഷിക്കാരൻ ആവശ്യപ്പെടുമ്പോൾ അയാളുടെ അത്യാവശ്യമായ ചെലവുകളെനേരിട്ടറിഞ്ഞു് സംഘത്തിൽനിന്നു് നേരിട്ടു പണം കൊടുത്തു സഹായിക്കണം. ആവശ്യംകഴിഞ്ഞുള്ള കർഷകരുടെ ഉല്പന്നങ്ങൾ മുഴുവൻ ഈ സംഘം വഴി, കൂടുതൽ വില കിട്ടുന്ന സ്ഥലത്തയച്ചു വിററു് ആദായമുണ്ടാക്കണം. ഇപ്രകാരമുള്ള സംഘങ്ങളുടെ പ്രവർത്തനത്തെക്കുറിച്ചു പ്രത്യേകമായി പ്രസ്താവിക്കാം.

II

ഒരു പകുതിയിലൊ ഗ്രാമത്തിലൊ കാൎഷികസംഘങ്ങൾ സ്ഥാപിച്ച് ആ സ്ഥലത്തുള്ള കൃഷിക്കാരെല്ലാം അതിലെ അംഗങ്ങളായി ചേരണം. ഓഹരി ഒന്നിനു പത്തൊ പതിനഞ്ചൊ രൂപാവീതം സ്വരൂപിച്ച് ഇരുപതൊ, മുപ്പതൊ മാസംകൊണ്ടു ഈടാക്കി ഒരു ശക്തിയായ മൂലധനം സംഘത്തിനുണ്ടാക്കണം. ഇതിന്റെ ഭരണത്തിനായി സ്വാൎത്ഥരഹിതന്മാരായ എട്ടൊ പത്തൊ അംഗങ്ങളെ തിരഞ്ഞെടുത്തു ഒരു കമ്മററി രൂപീകരിക്കണം. ഈ കമ്മററി ആ പ്രദേശത്തുള്ള ഓരോ കൎഷകന്റെയും സ്ഥിതികൾ പൂൎണ്ണമായി മനസ്സിലാക്കിയിരിക്കുകയും ഓരോരുത്തരുടേയും അത്യാവശ്യങ്ങളെ വേൎതിരിച്ചറിഞ്ഞു് നിഷ്പക്ഷപാതമായും ബുദ്ധിപൂൎവ്വമായും സഹായിക്കുന്നതിനു ചുമതലപ്പെട്ടുകയും വേണം. അടുത്തതായി സംഘത്തിന്റെ പ്രവൎത്തനത്തെക്കുറിച്ച് പൎയ്യാലോചിക്കാം.

ഓരോ കൎഷകന്റെയും കാൎഷികോല്പന്നങ്ങളിൽ ആവശ്യം കഴിഞ്ഞുള്ളത് സംഘത്തിൽ ഏൽപ്പിക്കയും ഓരോ സാധനങ്ങളും കൂടുതൽ വില കിട്ടുന്നിടത്തേയ്ക്കയച്ച് ന്യായമായ വിലയ്ക്കു വിൽക്കുന്നതിന് ശ്രമിക്കയും ചെയ്യണം. നിവൃത്തിയുള്ളിടത്തോളം കാൎഷികോല്പന്നങ്ങളെ വ്യവസായപരമായി രൂപാന്തരപ്പെടുത്തി കൂടുതൽ ആദായത്തെ പ്രതീക്ഷിക്കണം.

കൎഷകന് ആവശ്യമുള്ള വിത്തുകൾ, സാമാനങ്ങൾ, കൃഷിയായുധങ്ങൾ കന്നുകാലികൾ, വളങ്ങൾ, ഇവ സംഘത്തിൽശേഖരിച്ച് ഓരോ കൎഷകനും അല്പലാഭത്തോടുകൂടി വിതരണംചെയ്യണം. കൃഷിക്കാരന് ഇടയ്ക്കുണ്ടാകുന്ന പണത്തിന്റെ അത്യാവശ്യങ്ങളെ സംഘത്തിൽനിന്നു നേരിട്ടു സൂക്ഷ്മമായി അറിഞ്ഞു് കടംകൊടുത്തു സഹായിക്കയും കൎഷകനു സൗകൎയ്യപ്രദമായ രീതിയിൽ തുച്ഛമായ ലാഭത്തോടുകൂടി തിരിയെ വാങ്ങുകയും ചെയ്യണം. കൎഷകന് ഇടയ്ക്കുണ്ടാകുന്ന പണക്കുഴപ്പമാണു് ഉല്പന്നങ്ങൾക്കു ശരിയായ വില കിട്ടാൻ ഇടയാകാത്തതെന്നു പ്രത്യേകം ഓൎത്തിരിക്കണം.

ശാസ്ത്രീയമായ വളങ്ങൾ ഓരോ കൃഷിക്കും ഉചിതമായി പ്രയോഗിച്ചു വിളവു വൎദ്ധിപ്പിക്കുന്നതിനു സംഘം ഉററു പരിശ്രമിക്കണം.

കാളയില്ലാതെ യഥാസന്ദൎഭം കൃഷിയിറക്കാൻ സാധിക്കാത്തവൎക്കും സൗകൎയ്യമായി വിത്തുകിട്ടാതെ വലയുന്നവൎക്കും ശരിയായ കൃഷിയായുധങ്ങൾക്കു മുട്ടുള്ളവൎക്കും സംഘം ഉചിതമായ സഹായംചെയ്തുകൊടുക്കുകതന്നെ വേണം. ഇപ്രകാരം കൃഷിസംബന്ധമായും ഉല്പന്നങ്ങളുടെ ക്രയവിക്രയസംബന്ധമായും വേണ്ടത്ര സഹായം സം

ഘത്തിൽനിന്നും നിഷ്കളങ്കമായി ചെയ്യുന്നപക്ഷം യാതൊരു തരത്തിലും മുട്ടോ പണ ക്കുഴപ്പമോ അസൗകര്യങ്ങളോ കൃഷിക്കാരനു നേരിടുന്നതല്ല. നല്ല കൃഷി ആയുധങ്ങൾ ഉപയോഗിച്ചും ശാസ്ത്രീയമായ വളങ്ങൾ മണ്ണിനു നൽകിയും വിളവുകളെ ക്രമത്തില ധികം വർദ്ധിപ്പിക്കാവുന്നതാണ്.

ഇമ്മാതിരി സംഘങ്ങളുടെ മേൽഭരണവും, സഹകരണവും കൃഷിഡിപ്പാർട്ടു മെൻറിൻഡായിരിക്കയും പ്രതിവർഷം നാലൊ അഞ്ചൊ പ്രസംഗങ്ങളെങ്കിലും ഓരോ കാർഷികസംഘങ്ങളിലും ഡിപ്പാർട്ടുമെൻറിൽനിന്നു നടത്തി കൂടുതൽ പ്രോത്സാഹനം നൽകുകയും ചെയ്യുന്നതു് കൂടുതൽ ഗുണപ്രദമാകുന്നു. ഇങ്ങനെ കുറേക്കാലം പുരോ ഗതിയോടുകൂടി സംഘം മുൻപോട്ടു വരുമ്പോൾ അതിനെ തുടൎന്നു യന്ത്രസഹായം കൂടാതെ നടത്താവുന്ന ഒരു വ്യവസായശാലകൂടി സംഘത്തോടനുബന്ധിച്ചു നടത്താ വുന്നതാണു്. ചകിരി കയറാക്കുക, തേങ്ങ കൊപ്രയാക്കി ഉണക്കുക, കൊപ്രായാട്ടി വെളിച്ചെണ്ണയെടുക്കുക, കുരുമുളകു ഉണക്കി പാകപ്പെടുത്തുക, ഏത്തൻകാ ഉണക്കി പ്പൊടിച്ചു മാവാക്കുക, കൂവരകു് തൊലികളഞ്ഞു മാവാക്കുക, പഴ ങ്ങൾ വളരെക്കാലം കേടുകൂടാതിരിക്കത്തക്കവണ്ണം പാകപ്പെടുത്തുക, ചില പഴ ങ്ങളുടെ രസമെടുക്കുക, മരച്ചീനി വെട്ടി ഉണക്കിയും പൊടിച്ചും പാകപ്പെടു ത്തുക, ചില സസ്യങ്ങളെ വററലുകളാക്കി ഉണക്കുക, പറങ്കിയണ്ടി പരിപ്പാ ക്കിയും മററും ശരിപ്പെടുത്തുക, എന്നിങ്ങനെ ആലോചിച്ചു നോക്കിയാൽ ഒട്ടനവധി തൊഴിലുകൾ ഈ വ്യവസായശാലയിൽ നടത്താവുന്നതാണ്. ഉല്പന്നങ്ങൾക്കുസാധാ രണ കിട്ടുന്ന വിലയിൽ എത്രയോ മടങ്ങു കൂടുതൽ ഇമ്മാതിരി വ്യവസായംമൂലം കിട്ടു മെന്നുള്ളതു് നിശ്ചയംതന്നെ. ഇതുമൂലം ഓരോ പകുതിയിലുമുള്ള അനേകം പേൎക്കു് ഉപജീവനമാർഗ്ഗമായ തൊഴിൽ ലഭിക്കുമെന്നുള്ളതു് വ്യവസായശാലയുടെ മറെറാരു പ്രയോജനമാണല്ലൊ.

നമ്മുടെ കാർഷികോല്പന്നങ്ങളെ അതേ പടി കിട്ടുന്ന വിലയ്ക്കുകളയാതെ, ന്യായമായ നിലയിൽ പെരുമാററിയും, കൈകാൎയ്യംചെയ്തും ക്ഷാമത്തിനധീനരായിത്തീ രാതെ, സന്തോഷപ്രദമായി നമ്മുടെ തൊഴിലിൽ പ്രവൎത്തിക്കുന്നതിനും ഇടയ്ക്കുണ്ടാ കുന്ന കൈമുട്ടുകൾക്കു് അന്യനോടു മുൻപേറു വാങ്ങി അയാൾ കല്പിക്കുന്ന വിലയ്ക്കു് നമ്മുടെ കൃഷിസാമാനങ്ങളെ അയാൾക്കു് ക്രയംചെയ്യാതെ കഴിഞ്ഞു കൂടുന്നതിനും പൎയ്യാപ്തമായമാർഗ്ഗം ഇതൊന്നുമാത്രമാണെന്നാണ് എൻെറ വിനീതമായഅഭിപ്രായം.

---



കുളത്തൂർ അധഃകൃതകാളനി.

അധഃകൃതസംരക്ഷകൻമുഖേന തിരുവിതാംകൂർ ഗവർമ്മെൻറിൽ നിന്നും 25 രൂപാവീതം ഗ്രാൻറു നൽകി അധഃകൃതർതന്നെ ഉണ്ടാക്കി താമസത്തിന് സൗകര്യയോഗ്യമായിട്ടുള്ള ചെറിയ ചെറിയ ഭവനങ്ങളാണ് ഇതിൽ കാണുന്നത്. അന്യാധീനം ചെയ്യരുതെന്ന വ്യവസ്ഥയിൽ ഓരോ കുടുംബത്തിനും അനുവദിച്ചുകൊടുത്തിരിക്കുന്ന 25 വീതം സെൻറുസ്ഥലത്താണ ഓരോ കെട്ടിടവും നിൽക്കുന്നത്. ഉത്തമമായ ഒരു ജീവിതരീതി തുടരുന്നതിനു ഇത്തരം കാളനികൾ അധഃകൃതരെ വളരെസഹായിക്കുമെന്നുള്ളതിനു സംശയമില്ല.

## ശ്രീമാൻ ചങ്ങനാശേരി പരമേശ്വരൻപിള്ള പറവൂർവച്ചുനടന്ന കാർഷികസമ്മേളനത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിലെ ചില ഭാഗങ്ങൾ.

നമ്മുടെ നാട്ടിലെ കൃഷിക്കാരുടെ ആരോഗ്യം വളരെ മോശമാണെന്നും, ഏതവസരത്തിലും ഏതുതരം രോഗത്തിനും അവർ വളരെ വേഗം വിധേയരാവുമെന്നും, ഉള്ള പരമാർത്ഥം പരക്കെ അറിവുള്ളതാണ്. രോഗാക്രമണത്തെ നിരോധിക്കുവാൻ അവർക്കുള്ള കഴിവു വളരെ കുറവാണ്. ഇന്ത്യയിൽ ഒരു ജീവിതത്തിന്റെ ശരാശരി വില 500 ക. മാത്രമാകുന്നു. ഇംഗ്ലണ്ടിൽ ആയതു 200 പവനും അമേരിക്കയിൽ 9,000 ഡാളറും ആണത്രേ. നമ്മുടെ ജീവിതത്തിന്റെ വില ഇത്രയധികം കുറവായിരിക്കുവാനുള്ള പ്രധാനകാരണം, നമ്മുടെ ആരോഗ്യഹീനതയും ധനസമ്പാദനത്തിനുള്ള കഴിവില്ലായ്മയുമാണ്. ആരോഗ്യം മിക്കവാറും നാം കഴിക്കുന്നതായ ആഹാരത്തിന്റെ ഗുണത്തെ ആശ്രയിച്ചിരിക്കുന്നു. അതിനാൽ നമ്മുടെ കർഷകസമുദായത്തിന്റെ ആഹാരക്രമത്തിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കേണ്ടതായിരിക്കുന്നു. ശരീരത്തിനു ആവശ്യമുള്ള പോഷകദ്രവ്യങ്ങൾ അടങ്ങിയ ആഹാരം ആരോഗ്യത്തിനു ഒഴിച്ചുകൂടുവാൻ പാടില്ലാത്ത ഉപാധിയാകുന്നു. ഇപ്രകാരമുള്ള ആഹാരത്തിനു ആവശ്യമുള്ള സാധനങ്ങൾ എല്ലാം ഉല്പാദിപ്പിക്കുവാനാണു കർഷകർ ശ്രമിക്കേണ്ടതു്.

മുൻപ്രസ്താവിച്ച പ്രകാരം ക്രമീകൃതമായ ആഹാരത്തിനു ആവശ്യമുള്ളവയും അധികം വിഷമംകൂടാതെ ഉല്പാദിപ്പിക്കുവാൻ കഴിയുന്നതും ആയ സാധനങ്ങൾ, (1) പയറു്, ഉഴുന്നു് മുതലായ ധാന്യങ്ങൾ, (2) പഴങ്ങൾ (3) മുട്ടകൾ, (4) പാലു്, തൈരു് മുതലായവ, (5) മത്സ്യം എന്നിവയാകുന്നു. ഇവയിൽ ആദ്യത്തേതായ ധാന്യങ്ങൾ നമ്മുടെ ഭക്ഷണത്തിൽ ഗണ്യമായ ഒരു ഭാഗമായി നാം ഇതുവരെ കരുതിയിട്ടില്ല. അവയ്ക്കു് നമ്മുടെ ആഹാരത്തിൽ കൂടുതൽ പ്രാധാന്യം നൽകുകയും അവയെ കൂടുതലായി ഉല്പാദിപ്പിക്കുവാൻ ആവശ്യമായ പ്രോത്സാഹനം ഉണ്ടാവുകയും ആവശ്യമായിത്തീർന്നിരിക്കുന്നു.

ഈയിടെ തിരുവിതാംകൂർ സന്ദർശിച്ചതായ ഒരു വലിയ കൃഷിവിദഗ്ദ്ധൻ തിരുവിതാംകൂർ പഴകൃഷിക്കു വളരെ പററിയ ഒരു സ്ഥലമാണെന്നു പ്രസ്താവിച്ചതായി പത്രങ്ങളിൽ കണ്ടു. ഈ അഭിപ്രായത്തോടു എനിക്കും പൂർണ്ണമായ ആനുകൂല്യമാണുള്ളതു്. നാം പലതരം വാഴകളും, ഏത്തവാഴയും ഇപ്പോൾ കൃഷിചെയ്തുവരുന്നുണ്ടല്ലോ.

അവയുടെ ഉല്പാദനം വർദ്ധിപ്പിക്കുകയും, അവയെ നമ്മുടെ ആഹാരത്തിന്റെ ഒരു പ്രധാനമായ രംഗമാക്കിത്തീർക്കുകയുംവേണം. പൃത്തിച്ചക്ക (കൈതച്ചക്ക) നമ്മുടെ നാട്ടിൽ ധാരാളം ഉണ്ടാകുന്ന ഒരു വിശേഷപ്പെട്ട ഫലമാകുന്നു. ഈ ചെടിയെ സംബന്ധിച്ചിടത്തോളം നാം ഇതുവരെ പറയത്തക്ക യാതൊരു ശ്രദ്ധയും പതിപ്പിച്ചിട്ടില്ല. പല സ്ഥലങ്ങളിലും ആളുകൾ ഇതിനെ നശിപ്പിക്കുകയൊ, കയറുലകളുടെ ആവശ്യത്തിലേയ്ക്കായി ഉപയോഗിക്കുകയൊ ചെയ്തുവരുന്നു. ഈ വിശിഷ്ടഫലത്തിനു ഭക്ഷണപരമായുള്ള മെച്ചത്തെ വഴിയാംവണ്ണം മനസ്സിലാക്കി, അതു കൃഷിചെയ്ത് ഉപയോഗിക്കുവാൻ നാം പഠിക്കേണ്ടതായ കാലം വൈകിക്കഴിഞ്ഞിരിക്കുന്നു. ഇതിൽ നല്ല ജാതി ചെടികൾ തിരഞ്ഞെടുത്തു കൃഷിചെയ്ത്, അവയുടെ ഫലങ്ങൾ ക്രമമായആഹാരത്തോടൊരുമിച്ചു കഴിക്കുവാൻ നാം ശ്രമിക്കണം. ഒരു ധനാഗമമാർഗ്ഗമെന്ന നിലയിൽകൂടി കൈതച്ചക്കയ്ക്കു വലിയ സാദ്ധ്യതകളുണ്ടെന്നാണു് എന്റെ വിശ്വാസം. മാങ്ങ മധുരനാരങ്ങ മുതലായ മററു പഴങ്ങളും ഇതുപോലെ നമുക്കു കൃഷിചെയ്യേണ്ടതാവുന്നതാണു്.

മുട്ട പതിവായി ഭക്ഷണത്തോടുകൂടി ഉപയോഗിക്കുന്നവർ വളരെ ചുരുക്കമാണ്. മുട്ട അതിവിശിഷ്ടമായ ഒരു ഭക്ഷണസാധനമാകുന്നു. ഓരോവീട്ടിലും ഒന്നോ രണ്ടോ കോഴികളെ വളർത്തി അവിടെ ആവശ്യമുള്ള മുട്ടകൾ ഉണ്ടാക്കുവാൻ പ്രയാസമൊന്നുമില്ല. നമ്മുടെ നാട്ടിലുള്ള കോഴികൾ നല്ലജാതിയിലുള്ളതല്ല. എന്നാൽ ലെഗോൺ മുതലായ നല്ലജാതി കോഴികളെ അവയുടെ സ്ഥാനങ്ങളിൽ നിറയ്ക്കുക അത്ര എളുപ്പം സാദ്ധ്യമല്ല. അതു കാലക്രമംകൊണ്ടുമാത്രമേ സാദ്ധ്യമായി വരികയുള്ളു. നമ്മുടെ നാടൻകോഴികളേയും ഉയർന്നതരം കോഴികളേയും കൂട്ടിക്കലർത്തുകയാണു അതിലേയ്ക്കു വേണ്ടതു്.

പാൽ നമ്മുടെ ആഹാരത്തിനു അവശ്യം വേണ്ടതായ ഒരു സാധനമാകുന്നു. നമ്മുടെ സാധാരണ ആഹാരത്തിലുള്ള കുറവുകൾ പരിഹരിക്കുന്നതിനു പാലിനോളം കഴിവുള്ള മറെറാരു പദാർത്ഥമില്ല. ഇതുകൂടാതെതന്നെ കന്നുകാലികൾ നമ്മുടെകൃഷിക്കു അത്യാവശ്യമുള്ള ഉപകരണങ്ങളുമാണല്ലോ. എണ്ണംമാത്രം കണക്കാക്കിയാൽ ഇൻഡ്യയിൽ ഇന്നു ആവശ്യത്തിലധികം കന്നുകാലികളുണ്ടു്. തിരുവിതാംകൂറിൽ കൃഷിചെയ്തിട്ടുള്ള ഓരോ നൂറേക്കറിനും 44 വീതവും ബ്രിട്ടിഷിന്ത്യയിൽ 53 വീതവും ബാംബെ പ്രസിഡൻസിയിൽ 24 വീതവും, ബെർമ്മായിൽ 30 വീതവും കന്നുകാലികൾ ഉണ്ടു്. ശാസ്ത്രീയമായ കാർഷികപദ്ധതികൾ അനുകരിച്ചുവരുന്ന ഹോളണ്ടിൽ നൂറേക്കറിനു 38-ം, ഈജിപ്റ്റിൽ 25-ം വീതമേ കന്നുകാലികൾ ഉള്ളു. തിരുവിതാംകൂറിൽ ഇത്രയധികം കന്നുകാലികളുണ്ടെങ്കിലും ആളൊന്നിനു പ്രതിവർഷം 1.03

ഗ്യാലൻ പാൽ മാത്രമേ കിട്ടുന്നുള്ളു. ഇതു് ആരോഗ്യകരമായ ജീവിതത്തിനു ആവശ്യമുള്ള പാലിൻെറ അൻപതിൽ ഒരു ഭാഗം മാത്രമേയാകുന്നുള്ളു. തിരുവിതാംകൂറിനെക്കാൾ കന്നുകാലികളുടെ എണ്ണം വളരെ കുറവായ ബോംബെ, കൽക്കത്താ എന്നീ സ്ഥലങ്ങളിൽ ആൾ ഒന്നിനു പ്രതിവർഷം ഏഴുമുതൽ എട്ടുവരെ ഗ്യാലൻ പാൽ കിട്ടിവരുന്നു. ഡാക്ടർ എൻ. കുഞ്ഞൻപിള്ള അദ്ദേഹം എഴുതിയ സെൻസസ് റിപ്പോർട്ടിൽ മൂന്നു റാത്തൽ (ഉദ്ദേശം 3 ഇടങ്ങഴി) പാൽ നല്കാത്തതായ പശുക്കളെ സംരക്ഷിക്കുന്നതു നഷ്ടകരമാണെന്നു അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഈ കണക്കനുസരിച്ചു നമ്മുടെ പശുക്കളിൽ 73 ശതമാനവും നമുക്കു നഷ്ടകരവും അതിനാൽ നശിപ്പിക്കപ്പെടേണ്ടവയും ആകുന്നു. ഇപ്രകാരം ഉപയോഗശൂന്യമായ കന്നുകാലികളെ തീററിപ്പോററുന്നതിനു് ഇൻഡ്യാക്കാർ ചിലവിടുന്ന പണംകൊണ്ടു അവരുടെ ഭൂനികുതിമുഴുവനും അടച്ചുതീർക്കാവുന്നതാണെന്നു ഒരു സായ്പ് ഒരിക്കൽ പ്രസ്താവിക്കയുണ്ടായി. ഏററവും ഗൌരവമായ ഈ അവസ്ഥയ്ക്കു വിപ്ലവകരമായ പരിഹാരമാർഗ്ഗങ്ങൾ ആവശ്യമായിത്തീർന്നിരിക്കുന്നു. മേത്തരം വിത്തുകാളകളെക്കൊണ്ടു നമ്മുടെ കന്നുകാലികളുടെ വർഗ്ഗത്തെ ഉന്നമിപ്പിക്കേണ്ടതു് ഏററവും ആവശ്യംതന്നെ. എന്നാൽ ഇപ്പോഴുള്ള കന്നുകാലികളെ തീററുന്നതിനുള്ള മാർഗ്ഗങ്ങൾ ഉണ്ടാക്കുകയാണു് അതിനെക്കാൾ കുറേക്കൂടെ അത്യാവശ്യം. കന്നുകാലിവളർത്തൽ സംബന്ധിച്ചു നാം കൂടുതൽ ശ്രദ്ധ പതിപ്പിക്കുകയും ആരോഗ്യകരമായ ജീവിതത്തിനു ആവശ്യമുള്ള പാൽ നമുക്കു കിട്ടത്തക്കവണ്ണം ഈ വ്യവസായത്തെ പുഷ്ടിപ്പെടുത്തുകയും ചെയ്യേണ്ടതു വളരെ ആവശ്യമാകുന്നു.

രാജ്യത്തിലേയ്ക്കു് ആവശ്യമുള്ള പ്രധാന ഭക്ഷണസാധനങ്ങൾ ഉല്പാദിപ്പിക്കുകയാകുന്നു കൃഷിയുടെ പ്രധാന ഉദ്ദേശം. നമ്മുടെ പ്രധാന ആഹാരപദാർത്ഥം അരിയാണല്ലൊ. 110-ൽ തിരുവിതാംകൂറിൽ ആകെ 6,90,625 ഏക്കർ സ്ഥലത്തു നെല്ലു കൃഷി ചെയ്തിട്ടുണ്ടെന്നാണു കണക്കാക്കപ്പെട്ടിട്ടുള്ളതു്. എന്നാൽ ഇത്രയും സ്ഥലത്തു നമുക്കു് ആവശ്യമുള്ള നെല്ലിൻെറ മൂന്നിൽ രണ്ടുഭാഗമേ വിളയുന്നുള്ളു. ശേഷം മൂന്നിലൊരുഭാഗം വിദേശത്തുനിന്നും ഇറക്കുമതി ചെയ്തുവരികയാണു്. 110-ൽ തിരുവിതാംകൂറിൽ ആകെ 13,34,790 Cwt നെല്ലും 84,48,600 Cwt അരിയും ഇറക്കുമതിചെയ്തിട്ടുണ്ടു്. ഏററവും അത്യാവശ്യമായ ഭക്ഷണപദാർത്ഥങ്ങൾക്കുപോലും നമുക്കു വിദേശികളെ ആശ്രയിക്കേണ്ടിവരുന്നു. ഇതു് അഭിലഷണീയമായ ഒരു അവസ്ഥയല്ല. ഓരോ രാജ്യവും അവർക്കു ആവശ്യമുള്ള ഭക്ഷണപദാർത്ഥങ്ങൾ മുഴുവനും ഉണ്ടാക്കുവാൻ ശ്രദ്ധിക്കേണ്ടതാണു്. നമുക്കും അതിലേയ്ക്കുള്ള മാർഗ്ഗങ്ങൾ ആരായേണ്ടതായിരിക്കുന്നു. അതിലേയ്ക്കു രണ്ടുപായങ്ങളാണുള്ളതു്. (1) കൂടുതൽ സ്ഥലങ്ങളിൽ നെല്ലു കൃഷിചെയ്യുക. (2) ശാസ്ത്രീയമായ കൃഷികൊണ്ടു വിളവു വർദ്ധിപ്പിക്കുക.

ഈ രണ്ടു മാർഗ്ഗങ്ങളിലും നാം ശ്രമിക്കണം. നെൽകൃഷിചെയ്യാൻ സൌകര്യമുള്ള സ്ഥലങ്ങൾ നൂതനമായി കണ്ടുപിടിച്ചു് അവിടങ്ങളിൽ കൃഷിയിറക്കണം. എന്നാൽ ഈ മാർഗ്ഗം അവലംബിക്കുന്നതുകൊണ്ടു വലിയ പ്രയോജനമുണ്ടാകുമെന്നു ഞാൻ വിശ്വസിക്കുന്നില്ല. എന്തെന്നാൽ ഈ കൃഷിക്കു സൌകര്യമുള്ള സ്ഥലങ്ങളെല്ലാം മിക്കവാറും കൃഷിചെയ്യപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ശാസ്ത്രീയമായ കൃഷിയിലാണു നമ്മുടെ ആശ ശേഷിക്കുന്നതു്. ഈ ഉപായം അവലംബിക്കുകയാണെങ്കിൽ വിളവു് അനേകമടങ്ങു വദ്ധിപ്പിക്കുവാൻ നമുക്കു സാധിക്കും. എന്നാൽ ഇതിലേയ്ക്കു കുറെ അറിവും മൂലധനവും ആവശ്യമാണു്. കൃഷിഡിപ്പാർട്ടുമെൻറും സഹകരണസംഘങ്ങളും യോജിച്ചുപ്രവത്തിച്ചാൽ ഇവ രണ്ടും ലഭിക്കുവാൻ പ്രയാസമുണ്ടാവുകയില്ല.

നെല്ലു ഒഴിച്ചാൽ നമ്മുടെ പ്രധാനഭക്ഷണപദാത്ഥം മരച്ചീനിയാകുന്നു. തിരുവിതാംകൂറിലെ പല ഭാഗങ്ങളിലും പാവപ്പെട്ട ആളുകളുടെ പ്രധാന ആഹാരസാധനം മരച്ചീനിയാകുന്നു. മരച്ചീനികൃഷി ഇനിയും വദ്ധിപ്പിക്കാവുന്നതാണു്. കൃഷിചെയ്യാതെ കിടപ്പുള്ള തരിശുഭൂമികൾ ഇതിലേയ്ക്കു ഉപയോഗപ്പെടുത്തണം. വളംചെയ്യുകയാണെങ്കിൽ വിളവും വദ്ധിപ്പിക്കാവുന്നതാണു്. ഇതുപോലെതന്നെ പയറു്, ഉഴുന്നു് മുതലായ ധാന്യവർഗ്ഗങ്ങളുടെ കൃഷിയും വദ്ധിപ്പിക്കുവാൻ സാധിക്കും. പറങ്കിയണ്ടി മുതലായ അണ്ടിവർഗ്ഗങ്ങളും നമ്മുടെ നാട്ടിൽ ഉല്പാദിപ്പിക്കുന്ന ഭക്ഷണപദാത്ഥങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുന്നു. പറങ്കിയണ്ടിവ്യവസായം കഴിഞ്ഞ ദശവത്സരത്തിനുള്ളിൽ വാണിജ്യപരമായി വളരെ അഭിവൃദ്ധിപ്രാപിച്ചിട്ടുണ്ടു്. പറങ്കിമാവു നമ്മുടെ നാട്ടിൽ പല സ്ഥലങ്ങളിലും സമൃദ്ധിയായി വളരുന്നു. വഴിയാംവണ്ണം അതിനെ കൃഷിചെയ്യുവാൻ ശ്രമിക്കുന്നതു ശ്രേയസ്കരമായിരിക്കും. തിരുവിതാംകൂറിൽ സമൃദ്ധിയായി വളരുന്ന ഒരു ചെടിയാകുന്നു കൂവ. ഇതിനെ വഴിയാംവണ്ണം ഉപയോഗിക്കുന്നതിനു പകരം നശിപ്പിച്ചുകളയുവാനാണു നാം കൂടുതൽ ഉത്സാഹം പ്രകടിപ്പിക്കുന്നതു്. കൂവക്കിഴങ്ങു വിലയേറിയ ഒരു ഭക്ഷണപദാത്ഥമാകുന്നു. നമ്മുടെ നാട്ടിൽ ധാരാളം ഉണ്ടാകുന്ന പദാത്ഥത്തെ ശരിയായി പ്രയോജനപ്പെടുത്തിക്കാണാത്തതു ഏററവും പരിതാപകരമാണു്. മേൽപ്പറഞ്ഞ സാധനങ്ങൾ വഴിപോലെ കൃഷിചെയ്തുണ്ടാക്കുകയാണെങ്കിൽ തിരുവിതാംകൂറിൽ ഭക്ഷണപദാത്ഥങ്ങൾക്കു മുട്ടു വരുവാൻ മാർഗ്ഗമില്ല.

നമ്മുടെ നാട്ടിലെ ധനാഗമമാർഗ്ഗങ്ങളായ കൃഷിസാധനങ്ങൾ ഇഞ്ചി, കുരുമുളകു്, ഏലം, തേയില, റബ്ബർ, നാളികേരം എന്നിവയാകുന്നു. ഏലകൃഷി മിക്കവാറും തിരുവിതാംകൂറിനു പുറമേയുള്ളവരുടെ കൈവശമാണിരിക്കുന്നതു്. തേയിലത്തോട്ടങ്ങളുടെ ഭൂരിഭാഗവും, റബ്ബർതോട്ടങ്ങളുടെ ഏകദേശം മൂന്നിൽരണ്ടുപങ്കും സായ്പ

ന്മാരുടെ കൈവശമാകുന്നു. ഇഞ്ചിയും കുരുമുളകും, നമ്മുടെ ധനാഗമമാർഗ്ഗങ്ങളിൽ തുച്ഛമായ ഒരു ഭാഗമേയാകുന്നുള്ളു.

നമ്മുടെ ധനാഗമപരമായ കൃഷികളിൽ വളരെ പ്രാധാന്യം വഹിക്കുന്നതു നാളികേരകൃഷിയാകുന്നു. ധനികൻെറയും ദരിദ്രൻെറയും പ്രധാന അവലംബം നാളികേരമാണ്. സാമ്പത്തികാധഃപതനവും സിലോണിൻെറ മത്സരവും നമ്മുടെ നാളികേരവ്യവസായത്തെ നിശ്ശേഷം നശിപ്പിക്കാറായിരിക്കുന്നു. കഴിഞ്ഞ മൂന്നുസംവത്സരക്കാലമായി നാളികേരവ്യവസായത്തിനു സംരക്ഷണം നേടുവാൻ നാം തീവ്രമായി പ്രക്ഷോഭണം നടത്തിക്കൊണ്ടിരിക്കയാണല്ലോ. നമ്മുടെ പ്രക്ഷോഭണംകൊണ്ടു പറയത്തക്ക ഫലമൊന്നും ഇതുവരെ ഉണ്ടായിട്ടില്ല. ഒന്നുരണ്ടുപ്രാവശ്യം ഇൻഡ്യാഗവമെൻറു നാളികേരസാധനങ്ങളുടെ താരിപ്പുവില ഉയർത്തുകയും അതു നമുക്കു ചെറിയ ആശ്വാസം നൽകുകയുംചെയ്തു എന്നുള്ളതു പരമാർത്ഥംതന്നെ. എന്നാൽ സ്ഥിരമായ ഒരു സംരക്ഷകനികുതി വേണമെന്നുള്ള പ്രാർത്ഥനയെ ഇന്ത്യാഗവർമ്മെൻറു ഇതുവരെ സ്വീകരിച്ചിട്ടില്ല. എന്നാൽ ഇപ്പോഴത്തെ വിലക്കൂടുതൽ താരിപ്പുവില കൂടിയതുകൊണ്ടുമാത്രം ഉണ്ടായിട്ടുള്ളതല്ലാത്തതിനാൽ ആയതു് സ്ഥിരമായി നിലനിൽക്കുമെന്നു ആശിക്കുവാൻ മാർഗ്ഗമില്ല. രണ്ടുകൊല്ലമായിട്ടുള്ള കണക്കുകൊണ്ടു് ഉല്പന്നങ്ങൾക്കുണ്ടായിട്ടുള്ള കുറവു് യൂറോപ്പിൽ കൊഴുപ്പിനുണ്ടായിട്ടുള്ള ദൌർല്ലഭ്യത്താൽ അവിടത്തെ കമ്പോളങ്ങളിൽ വെളിച്ചെണ്ണയ്ക്കുണ്ടായിട്ടുള്ള പ്രിയം, അതുകൊണ്ടുണ്ടായിട്ടുള്ള സിലോണിൻെറ യൂറോപ്പിലേക്കുള്ള കയററുമതിവൎദ്ധന ഇന്ത്യയിലേയ്ക്കുള്ള കയററുമതിയുടെ കുറവു് എന്നിങ്ങനെ അനേകം കാരണങ്ങളാലാണു നാളികേരത്തിനു് ഇപ്പോൾ വില കയറിയിട്ടുള്ളതു്. എത്രകാലം ഈ പരിതസ്ഥിതികൾ നില്ക്കുമെന്നു ദീർഘദർശനംചെയ്വാൻ സാധിക്കുകയില്ല. അതിനാൽ സംഘടനയോടുകൂടി സംരക്ഷണത്തിനായുള്ള പ്രക്ഷോഭണം പൂർവ്വാൽ ഊർജ്ജിതമായി നടത്തുന്നതിനു നാം ഒരുമ്പെടേണ്ടതാകുന്നു.

---

## പുഞ്ചകൃഷിക്കാരുടെ ദുരിതങ്ങൾ.

---

ഗ്രാമീണർക്കു താങ്ങാൻ പാടില്ലാത്തവിധം ദാരിദ്ര്യം വൎദ്ധിച്ചുവരുന്ന കാലമാണിതു്. നെല്ലിനുണ്ടായിട്ടുള്ള വിലക്കുറവാണു് ദാരിദ്ര്യവൎദ്ധനയ്ക്കുള്ള പ്രധാനകാരണം. നാഞ്ചനാടൻ പ്രദേശങ്ങളിലും അതുപോലെതന്നെ തെങ്ങുകൃഷിക്കു് സൗകര്യമില്ലാത്ത മററു പ്രദേശങ്ങളിലും വേറെ ധനാഗമമാർഗ്ഗമായി നിലം കൃഷിയല്ലാതെ മററു രക്ഷ

യൊന്നുമില്ലാത്ത ഗ്രാമങ്ങളാണു് ക്ഷാമദേവതയുടെ നൃത്തരംഗമായിത്തീൎന്നിട്ടുള്ളതു്. ചില പ്രബലന്മാരായ സ്വാധീനശക്തിയുള്ളവരുടെ ഉത്സാഹത്തിന്റെ ഫലമായി കുട്ടനാടൻ പ്രദേശത്തുള്ള പുഞ്ചകൃഷിക്കാൎക്കു ഗവൎമ്മെന്റിൽനിന്നും പുഞ്ചകൃഷിക്കു കടം കൊടുത്തു സഹായങ്ങൾ ചെയ്യുകയുംമററും ഉണ്ടായിട്ടുണ്ടു്. ഇതുപോലെതന്നെ നാഞ്ചനാട്ടുകാൎക്കു ഗവൎമ്മെന്റുകരത്തിൽ ചില ദാക്ഷിണ്യങ്ങളും ചിലപ്പോൾ ചെയ്തിട്ടുണ്ടെന്നു പറയാതെ തരമില്ല. നാഞ്ചനാട്ടിനും കുട്ടനാട്ടിനും മദ്ധ്യേത്തായി മദ്ധ്യതിരുവിതാംകൂറിൽ ചില പുഞ്ചകൃഷിക്കാരും ഉണ്ടു്. ഇവരുടെ കാൎയ്യമാണു വളരെ പരിതാപകരമായിട്ടുള്ളതു്. ഇവരുടെ പുഞ്ചകൾ സുദീൎഘമായികിടക്കുന്നതു മലഞ്ചരുവുകളിലാണു്. ഗതാഗതത്തിനോ വെള്ളംകൊണ്ടുവരുന്നതിനോ വേണ്ട സൗകൎയ്യങ്ങൾ ഒന്നുംതന്നെ ഇവൎക്കില്ല. ചിലപ്പോഴത്തെ അതിവൎഷംനിമിത്തമുള്ള വെള്ളപ്പൊക്കത്തെ തടയാനും ഇവൎക്കു സൌകൎയ്യം ഒട്ടുമില്ല. ഇങ്ങനെയെല്ലാം ഇവരുടെ കൃഷിക്കു അധഃപതനം നേരിട്ടിരിക്കുന്നതിനു പുറമേയാണു് നെല്ലിനു കുറേവൎഷങ്ങളായി വിലക്കുറവും നേരിട്ടിരിക്കുന്നതു്. ഒരു കാലത്തു വളരെ പ്രിയമുള്ളതായിതോന്നി നല്ല വിലകൊടുത്തു സമ്പാദിച്ചിട്ടുള്ള ഈ പുഞ്ചനിലങ്ങളുടെ ഇന്നത്തെ ഉടമസ്ഥരുടെ സ്ഥിതി വളരെ ദയനീയമാണെന്നു പറയാതെ തരമില്ല.

൧൧൦൪-ാമാണ്ടുവരെ നെല്ലിനുണ്ടായിരുന്ന വിലയുടെ അമ്പതു ശതമാനംവരെ ൧൧൦൫-വരെ കുറഞ്ഞപ്പോൾ മേലിലെങ്കിലും വിലയ്ക്കുവ്യത്യാസം ഉണ്ടാകുമെന്നു ജനങ്ങൾ ആശിച്ചിരുന്നു. ഫലം നേരേമറിച്ചായിരുന്നുവെന്നുമാത്രം. ൧൧൦൬-മുതൽ വിലയ്ക്കു അതിലും സാരമായ കുറവു നേരിടുകയാണുണ്ടായതെന്നുഅനുഭവമായി-൧൧൦൬ മുതൽ തുടൎന്നുനിന്നിരുന്ന നെല്ലിന്റെ വിലക്കുറവിനു ഇന്നും യാതൊരു വ്യത്യാസവും ഉണ്ടായിട്ടില്ല. ഇതുനിമിത്തം നെൽകൃഷിക്കാരെല്ലാംതന്നെ മിക്കവാറും നിൎദ്ധനരായിതീൎന്നിരിക്കയാണു്. അവൎക്കു ലഭിക്കുന്ന ആദായത്തിൽനിന്നും സൎക്കാർകരം കൊടുക്കുന്നതിനുപോലും നിവൃത്തിയില്ലാതെ ആണ്ടോടാണ്ടു ഗവൎമെന്റു നടത്തിവരുന്ന കരക്കുടിശ്ശികയ്ക്കുള്ള ലേലലിസ്ററ് ഗവൎമ്മെന്റു ഗസററുവായിക്കുന്നവൎക്കൊക്കെ അറിയാവുന്നതാണു്. നാഞ്ചനാടൻപ്രദേശങ്ങളിലുള്ള ചില കൃഷിക്കാർ കൃഷിചെയ്തു ചെയ്തു് നിശ്ശേഷം പാപ്പരായിട്ടുണ്ടെന്നുകൂടിയാണറിയുന്നതു്. തെക്കൻതിരുവിതാംകൂറിലുള്ള ചില ബാങ്കുകളിൽ അന്വേഷിച്ചാൽ കൎഷകരുടെ അപൂൎവ്വസ്വത്തായുണ്ടായിരുന്ന സ്വൎണ്ണ ഉരുപ്പടികൾ അത്രയും എങ്ങിനെ പൊയ്പോയെന്നു ബോദ്ധ്യമാകും. ഈ അവസ്ഥ തുടൎന്നുപോകുന്നതായാൽ ഉണ്ടാകാവുന്ന ഭവിഷ്യത്തിനെപ്പററി അല്പമെങ്കിലും ആലോചനയുള്ള മഹത്തുക്കൾ ചിന്തിക്കേണ്ടതാണു്.

ബൎമ്മയിൽനിന്നും ഇറക്കുമതിചെയ്യുന്നതായ നെല്ലിന്റെ ധാരാളതകൊണ്ടുമാത്രമാണു് ഇവിടത്തെ നെല്ലിൻ വില കുറയുവാൻ കാരണമെന്നുള്ളതു എല്ലാവൎക്കും

അറിയാവുന്ന പരമാൎത്ഥമാണ്. ബർമ്മക്കാരുടെ ഇറക്കുമതിനയംമററു രാജ്യക്കാരോട് മേലാൽ സാധിക്കയില്ലെന്നു ബോദ്ധ്യമായപ്പോഴാണ് നെല്ലും അരിയും കേരളം ഉൾപ്പെട്ട ഇൻഡ്യൻകമ്പോളങ്ങളിലേയ്ക്കു് ഇറക്കുമതിചെയ്യുവാൻ ആരംഭിച്ചുതുടങ്ങിയതു്. കേരകൃഷകൎക്ക് സിലോൺകാരിൽനിന്നും നേരിടുന്ന ശത്രുതപോലെയാണ് നെൽകൃഷിക്കാൎക്ക് ബൎമ്മാക്കാരിൽനിന്നും വന്നുചേൎന്നിട്ടുള്ള ഈ ദുരിതം. ബ്രിട്ടീഷ് ഇൻഡ്യാക്കാരേക്കാൾ ബൎമ്മാക്കാരുടെ ഉപദ്രവം സഹിക്കാൻ തിരുവിതാംകൂർകാൎക്കു കാരണം നേരിട്ടിട്ടുള്ളതു് നെല്ലു് ഇറക്കുമതിചെയ്യുന്നതിനു് ഇവിടം കൂടുതൽ അവൎക്കു സൌകൎയ്യപ്രദമായിട്ടുള്ളതുകൊണ്ടാണു്. എന്നാൽ ഭാഗ്യഹീനരായ നമുക്കു് നമ്മുടെ കണ്ണുതുറന്നു് നമ്മേ നിശ്ശേഷം നശിപ്പിക്കുവാൻ പോകുന്ന ശത്രുവിൽനിന്നും രക്ഷനേടുന്നതിനെപ്പററി ചിന്തിക്കുവാൻപോലും തോന്നുന്നില്ല. ഇൻഡ്യാ ബൎമ്മാ വിഭജനംകൊണ്ടു് നാം രക്ഷപ്പെട്ടുമെന്നു് ആശിച്ചിരുന്നു. നിർഭാഗ്യവശാൽ ഇൻഡ്യാഗവർമ്മെൻറിൻെറ ഇപ്പോഴത്തെ പുതിയ വ്യവസ്ഥയനുസരിച്ചു് ഗവർമ്മെണ്ടിനു് ഇക്കാൎയ്യത്തിൽ ഇപ്പോൾ യാതൊന്നും ചെയ്യുവാൻ നിവൃത്തിയില്ലെന്നായിട്ടുണ്ടു്. ഇനി നമുക്കു നേരിട്ടിരിക്കുന്ന ഈ ദുരിതനിവാരണത്തിനുവേണ്ട മററു മാൎഗ്ഗങ്ങൾ നാംതന്നെ മററു വശങ്ങളിൽ അന്വേഷിക്കുന്നതാണു് ഉത്തമമായ മാൎഗ്ഗം. തിരുവിതാംകൂറിൻെറ സാമ്പത്തികനില കഴിയാവുന്ന എല്ലാവശങ്ങളിൽ കൂടിയും ഉയൎത്തി രാജ്യം സുഭിക്ഷമാക്കണമെന്ന ദൃഢനിശ്ചയത്തോടുകൂടി രാജ്യംഭരിക്കുന്ന പൊന്നുതമ്പുരാൻ തിരുമനസ്സുകൊണ്ടു് ഇവിടുത്തെ കർഷകരുടെ ഈ തിരാദുഃഖം ശമിപ്പിക്കാൻ സുഗമമായ ഒരു മാൎഗ്ഗം അധികതാമസമെന്യെ കണ്ടുപിടിക്കാതിരിക്കയില്ലെന്ന് നമുക്ക് ദൃഢമായി വിശ്വസിക്കാം. അവിടുത്തെ സചിവോത്തമൻ സർ. സി. പി. രാമസ്വാമിഅയ്യർ അവർകളുടെ ദയാദൃഷ്ടി ഇവിടുത്തെ നെൽകൃഷിക്കാരുടെ ദുരിതനിവാരണവിഷയത്തിലും പതിയാതിരിക്കയില്ല. നിശ്ചയം.

ഒരു പുഞ്ചകൃഷിക്കാരൻ

---

## തിരുവിതാംകൂർ കൃഷകവിമോചന റഗുലേഷൻ.

(തുടൎച്ച)

(൩) ഒരേ അധമൎണ്ണനെ സംബന്ധിച്ച രഞ്ജിപ്പിനായുള്ള അപേക്ഷകൾ ഒന്നിലധികം സമിതികളിലേക്കു അയക്കുന്നപക്ഷം അപ്രകാരമുള്ള അപേക്ഷകളെ, ഈ റഗുലേഷൻപ്രകാരം നമ്മുടെ ഗവർമ്മെണ്ടു ഉണ്ടാക്കിയിട്ടുള്ള ചട്ടങ്ങളനുസരിച്ചു ഒരു സമിതിയിലേക്കു മാറേറണ്ടതും ഒരു ഒററ അപേക്ഷ എന്നപോലെ ആ സമിതി നടപടി നടത്തേണ്ടതും ആകുന്നു.

(൪) ഈ റെഗുലേഷൻ നടപ്പിൽവരുന്ന തീയതിയിലുള്ള ഒരു കടം അപേക്ഷയിൽ ഉൾപ്പെടുത്തിയിട്ടില്ലാത്തപക്ഷം (൧)-ാം ഉപവകുപ്പിൻപ്രകാരമൊ (൨)-ാം ഉപവകുപ്പിൻപ്രകാരമൊ യാതൊരപേക്ഷയും ബോധിപ്പിക്കാവുന്നതല്ല.

### അപേക്ഷിക്കേണ്ട വിധം.

(൭) സമിതിയിലേക്കയക്കുന്ന ഓരോ അപേക്ഷയും രേഖാമൂലമായിരിക്കേണ്ടതും അപേക്ഷകൻ ഒപ്പിട്ടിരിക്കേണ്ടതും, അന്യായങ്ങൾ ഒപ്പിടുകയും ഒത്തുനോക്കി തിട്ടപ്പെടുത്തുകയും ചെയ്യുന്നതിനായി ൧൯൦൮-ലെ സിവിൾ നടപടിനിയമത്തിൽ നിശ്ചയിച്ചിട്ടുള്ളവിധം ഒത്തുനോക്കി തിട്ടപ്പെടുത്തിയിരിക്കേണ്ടതും ആകുന്നു.

### അപേക്ഷയിൽ കാണിച്ചിരിക്കേണ്ട വിവരങ്ങൾ.

൩ (൧) ഒരു അധമർണ്ണൻ ഒരു സമിതിയിലേക്കു അയക്കുന്ന ഓരോ അപേക്ഷയിലും താഴെപ്പറയുന്ന വിവരങ്ങൾ അടങ്ങിയിരിക്കേണ്ടതാണ്, അതായതു്:—

(എ) അയാൾ താമസിക്കുന്ന സ്ഥലവും അയാൾക്കു സ്ഥാവരവസ്തുക്കൾ ഉള്ള സ്ഥലവും അല്ലെങ്കിൽ സ്ഥലങ്ങളും.

(ബി) അയാളുടെ ഉത്തമർണ്ണന്മാരുടെ പേരു്, മേൽവിലാസം, താമസസ്ഥലം ഇവയോടുംകൂടി അയാളുടെ മേലുള്ള എല്ലാ അവകാശങ്ങളുടേയും തുകയും മററുവിവരങ്ങളും.

(സി) അയാൾക്കു കിട്ടേണ്ടതായ അവകാശം ഉൾപ്പെടെ അയാളുടെ എല്ലാ വസ്തുവിൻേറയും തുകയും മററു വിവരങ്ങളും, പണമല്ലാത്ത അപ്രകാരമുള്ള വസ്തുവിൻെറ വിലവിവരം, അപ്രകാരമുള്ള വല്ല വസ്തുവും കാണപ്പെടുന്ന സ്ഥലം അല്ലെങ്കിൽ സ്ഥലങ്ങൾ അതിന്മേലുള്ള വല്ല ഒററിയുടേയൊ കൈവശാവകാശത്തിൻെറയൊ, ബാദ്ധ്യതയുടെയൊ വിവരങ്ങൾ.

(ഡി) തൻെറ കടങ്ങൾ സൗഹാർദ്ദമായി തീർക്കുന്നതിനു താൻ ആവശ്യപ്പെടുന്നു എന്നുള്ള ഒരു പ്രസ്താവന.

(ഇ) അപ്രകാരം നിർണ്ണയിക്കപ്പെട്ടിട്ടുള്ളപക്ഷം മററു വിവരങ്ങൾ.

(൨) ഒരു ഉത്തമർണ്ണൻ കൊടുത്ത ഓരോ അപേക്ഷയിലും താഴെപ്പറയുന്ന വിവരങ്ങൾ ഉണ്ടായിരിക്കേണ്ടതാണ്, അതായതു്:—

(എ) അധമർണ്ണൻ താമസിക്കുന്നതോ അയാൾക്കു സ്ഥാവരവസ്തു ഉള്ളതോ ആയ സ്ഥലം.

(ബി) അപ്രകാരമുള്ള അധമർണ്ണൻെറമേൽ അയാൾക്കുള്ള അവകാശത്തിൻെറ തുകയും മററു വിവരങ്ങളും.

(സി) തന്റെ കടങ്ങൾ അടച്ചുതീർക്കുന്നതിനു അധമർണ്ണനു കഴിവില്ലെന്നോ അല്ലെങ്കിൽ തനിക്കു വരേണ്ടതായ കടങ്ങൾ സൌഹാർദ്ദമായി തീർക്കുന്നതിനു താൻ (ഉത്തമർണ്ണൻ) ആവശ്യപ്പെടുന്നു എന്നോ ഉള്ള ഒരു പ്രസ്താവന.

(ഡി) അപ്രകാരം നിർണ്ണയിക്കപ്പെട്ടിട്ടുള്ള മററു വിവരങ്ങൾ.

൭. (൧) ൪-ാംവകുപ്പനുസരിച്ചുള്ള ഒരു അപേക്ഷ കിട്ടിയാൽ അപേക്ഷയെപ്പററി കേൾക്കുന്നതിനു ഒരു തീയതിയും സ്ഥലവും നിശ്ചയിച്ചുകൊണ്ടു സമിതി ഒരു ഉത്തരവിടേണ്ടതാണു്.

## അപേക്ഷകിട്ടുമ്പോഴുള്ള നടപടി.

(൨) (൧)-ാം ഉപവകുപ്പിൻപ്രകാരമുള്ള ഉത്തരവിനെ സംബന്ധിച്ചഅറിയിപ്പു്, അഞ്ചൽമാർഗ്ഗമായൊ തപാൽമാർഗ്ഗമായൊ രജിസ്റ്റർ ചെയ്തും കൈപ്പററു സമ്മതി ലഭിക്കത്തക്കവണ്ണവും മററുവിധത്തിൽ നിർണ്ണയിക്കപ്പെട്ടിട്ടുള്ളപക്ഷം ആ വിധത്തിലും അധമർണ്ണനും ഉത്തമർണ്ണന്മാർക്കും അയക്കേണ്ടതാണു്.

(൩) അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതു് ഒരു ഉത്തമർണ്ണനാണെങ്കിൽ അധമർണ്ണൻ ഹാജരാകുമ്പോൾ, ൩-ാം വകുപ്പു് (൧)-ാംഉപവകുപ്പിൽ പറഞ്ഞിരിക്കുന്ന വിവരങ്ങൾ നൾകേണ്ടതും, അയാൾ നിർദ്ദേശിച്ചിട്ടുള്ള എല്ലാ ഉത്തമർണ്ണന്മാർക്കും നോട്ടീസു് അയക്കേണ്ടതും ആകുന്നു.

## കടങ്ങളുടെ പട്ടിക സമർപ്പിക്കുന്നതിനു് ഉത്തമർണ്ണരോടു് ആവശ്യപ്പെട്ടുകൊണ്ടുള്ള നോട്ടീസു്.

൮. അധമർണ്ണനെ വിസ്തരിച്ചതിനുശേഷം രഞ്ജിപ്പു് ഉണ്ടാക്കേണ്ടതു ആശാസ്യമാണെന്നു സമതിക്കു് അഭിപ്രായമുള്ളപക്ഷം അധമർണ്ണന്റെ ഓരോ ഉത്തമർണ്ണനോടും അപ്രകാരമുള്ള ഉത്തമർണ്ണനു അധമർണ്ണൻ കൊടുക്കേണ്ടതായ കടത്തിന്റെ ഒരു പട്ടിക സമർപ്പിക്കുന്നതിനു ആവശ്യപ്പെട്ടുകൊണ്ടു ഒരു നോട്ടീസു് നിർണ്ണയിക്കപ്പെട്ടിട്ടുള്ള രീതിയിൽ സമതി അയച്ചുനടത്തിക്കയൊ പ്രസിദ്ധപ്പെടുത്തുകയൊ ചെയ്യേണ്ടതാകുന്നു അപ്രകാരമുള്ള പട്ടിക രേഖാമൂലമായിരിക്കേണ്ടതും അവകാശങ്ങൾ ഒപ്പിടുകയും ഒത്തുനോക്കി തിട്ടപ്പെടുത്തുകയും ചെയ്യുന്നതിനായി ൧൧൦൦-ലെ സിവിൽ നടപടിനിയമത്തിൽ നിശ്ചയിച്ചിട്ടുള്ള വിധത്തിൽ ഒപ്പിടുകയും ഒത്തുനോക്കുകയും ചെയ്തിരിക്കേണ്ടതും, കാര്യത്തിന്റെ, അവസ്ഥപോലെ നോട്ടീസു് നടത്തിയതോ പ്രസിദ്ധപ്പെടുത്തിയതോ ആയ തീയതിമുതൽ ഒരുമാസത്തിനകം സമിതിക്കു സമർപ്പിക്കേണ്ടതുമാകുന്നു.

എന്നാൽ യഥാകാലം ആ നിർദ്ദേശങ്ങളനുസരിച്ചു പ്രവർത്തിക്കുന്നതിനു ഏതെങ്കിലും ഉത്തമർണ്ണനു നല്ല തക്കതായ കാരണങ്ങളാൽ നിവൃത്തിയില്ലായിരുന്നു എന്നു

സമിതിക്ക ബോദ്ധ്യപ്പെട്ടന്നപക്ഷം തനിക്ക കിട്ടേണ്ട കടത്തെപ്പററിയുള്ള പട്ടിക സമപ്പിക്കാനുള്ള കാലം സമിതി നീട്ടിക്കൊടുക്കാവുന്നതാണ്.

കടങ്ങളെപ്പററിയുള്ള പട്ടിക സമപ്പിച്ചതിനുശേഷമുള്ള നടപടി.

൯ (എ) ആറാം വകുപ്പനുസരിച്ചു പുറപ്പെടുവിച്ചിട്ടുള്ള ഒരു നോട്ടീസ്സിൻപ്രകാരം തനിക്ക കിട്ടേണ്ട കടങ്ങളെപ്പററി ഒരുപട്ടിക ഫയൽചെയ്യുന്ന എല്ലാ ഉത്തമർണ്ണന്മാരും ആ പട്ടികയോടൊന്നിച്ചു അപ്രകാരമുള്ള എല്ലാ കടങ്ങളുടേയും പൂർണ്ണമായ വിവരങ്ങൾ നൽകേണ്ടതും അതേസമയംതന്നെ തന്റെ അവകാശങ്ങൾക്ക ആസ്പദമായിട്ടുള്ളതെന്നു താൻ വിശ്വസിക്കുന്ന കണക്കുപുസ്തകങ്ങളിലെ കുറിപ്പുകൾ ഉൾപ്പെടെയുള്ള എല്ലാ പ്രമാണങ്ങളും ആ ഓരോ പ്രമാണത്തിന്റേയും ശരിപകർപ്പും ഹാജരാക്കേണ്ടതുമാകുന്നു.

എന്നാൽ തക്കതായ കാരണങ്ങളാൽ സമിതി ഏതെങ്കിലും ഉത്തമർണ്ണനെ അപ്രകാരമുള്ള ഏതെങ്കിലും പ്രമാണങ്ങൾ ഹാജരാക്കുന്നതിൽനിന്നു ഒഴിവാക്കാവുന്നതാണ്.

(ബി) അങ്ങനെ ഹാജരാക്കപ്പെട്ടിട്ടുള്ള അസൽപ്രമാണങ്ങളെ വേർതിരിച്ചറിയുന്നതിനു അടയാളപ്പെടുത്തുകയും പകർപ്പുകൾ ശരിയാണോ എന്നു ഒത്തുനോക്കി തിട്ടപ്പെടുത്തുകയും ചെയ്തതിനുശേഷം ഉത്തമർണ്ണൻ അങ്ങനെ ആവശ്യപ്പെടുന്നപക്ഷം സമിതി ആ പകർപ്പുകൾ കൈവശംവച്ചുകൊണ്ടു അസൽപ്രമാണങ്ങൾ ഉത്തമർണ്ണനു തിരിച്ചുകൊടുക്കേണ്ടതാകുന്നു. (തുടരും)

---

## തിരുവിതാംകൂറിലെ കാർഷികവൃത്തി
## പരാജയകാരണങ്ങളും പരിഹാരമാർഗ്ഗങ്ങളും.

(ബി. പാറുക്കുട്ടിഅമ്മ)

പ്രകൃതിവിഭവങ്ങളാൽ ഫലസമൃദ്ധമായ ഏതൊരു രാജ്യവും കൃഷിവ്യവസായവാണിജ്യാദികളിൽ ഉത്തരോത്തരം അഭിവൃദ്ധി പ്രാപിക്കുമെന്നും പ്രകൃതിയുടെ ഉദാരപാത്രങ്ങളല്ലാത്ത ഭൂഭാഗങ്ങൾപോലും മനുഷ്യമനസ്സിന്റെ അപ്രതിഹതമായ ഉൽക്കർഷേച്ഛയാലും സ്ഥിരപരിശ്രമത്താലും വ്യാവസായികോന്നതി പ്രാപിക്കാതെ ഗത്യന്തരമില്ലെന്നും സാമ്പത്തികശാസ്ത്രം പഠിപ്പിക്കുന്നു. വെറുമൊരു സാമ്പത്തികസിദ്ധാന്തമെന്നതിൽ കവിഞ്ഞു ആധുനികസാമ്പത്തികചരിത്രം ഈ തത്വത്തിനു വേണ്ടത്ര പ്രായോഗികോദാഹരണങ്ങൾ നൽകിയിട്ടുമുണ്ട്.

### തിരുവിതാംകൂർ—കൃഷി, വാണിജ്യം, വ്യവസായം.

കാശ്മീരമൊഴിച്ചാൽ തിരുവിതാംകൂർപോലെ ഫലഭൂയിഷ്ഠവും പ്രകൃതിരമ്യവുമായ ഒരു ഭൂവിഭാഗം ഇൻഡ്യയിലെങ്ങുമില്ലെന്നുള്ളതു് നിർവിവാദമാണു്. വിദ്യാഭ്യാസത്തിലാണെങ്കിൽ തിരുവിതാംകൂറുകാർ മുന്നണിയിലുമാണു്. ഗതാഗതങ്ങൾക്കു് ഏററവും അനുകൂലമായ സംവരണങ്ങളാണു് ഇവിടുള്ളതു്. ധിഷണാശക്തിയും ബുദ്ധിവൈഭവവുമുള്ള യുവതീയുവാക്കന്മാരാണെങ്കിൽ നിരവധിയുണ്ടു്. ഇതൊക്കെയായിട്ടും തിരുവിതാംകൂറിലെ കൃഷി തൃപ്തികരമെന്നോ, വ്യവസായം വേണ്ടത്ര പ്രോത്സാഹനാർഹമെന്നോ, വാണിജ്യം സുദൃഢമെന്നോ ഖണ്ഡിതമായി ഇന്നും പറയാറായിട്ടില്ല. ഇതിനുള്ള കാരണങ്ങൾ എന്താണു്? അവയ്ക്കുള്ള നിവാരണമാർഗ്ഗങ്ങളും പരിഹാരങ്ങളുമെന്തു്? ഇവയ്ക്കുവേണ്ടിയുള്ള പ്രവർത്തനത്തിൽ ജനസമൂഹത്തിനും ഗവർമ്മെൻറിനുമുള്ള ബാദ്ധ്യതകൾഎന്തെല്ലാം? പ്രവർത്തനപദ്ധതികൾ ഏതെല്ലാം? പദ്ധതികളുടെ പ്രവർത്തനത്തിൽ ഉണ്ടായേക്കാവുന്ന പ്രതിബന്ധങ്ങൾ ഏവ? അവ നിവാരണം ചെയ്യേണ്ടതു് ഏതെല്ലാംവിധത്തിൽ?,—എന്നിത്യാദി സംഗതികളെപ്പററി ഇനിമേൽ വിചിന്തനംചെയ്യാം.

'തിരുവിതാംകൂറിലെ കാർഷികവൃത്തി,—അതിൻെറ പരാജയകാരണങ്ങൾ പരിഹാരമാർഗ്ഗങ്ങൾ'—എന്നിവയായിരിക്കും ഈ ലേഖനത്തിലെ പ്രതിപാദ്യവിഷയം. ഉപയോഗശൂന്യങ്ങളായ വ്യഥാസിദ്ധാന്തങ്ങളെ കഴിയുന്നത്രഒഴിച്ചും, ദേശീയാവസ്ഥ, പ്രായോഗികസൗകര്യം ഇവയെ പ്രധാനമായി ഗണിച്ചും ഈ വിഷയത്തെപ്പററി ചർച്ചചെയ്യുന്നതാണു്.

### തിരുവിതാംകൂറിലെ കർഷകൻ—ആധുനികാവസ്ഥ.

ഒരു കർഷകരാജ്യമായ തിരുവിതാംകൂറിലെ കർഷകനു് ഇന്നു നേരിട്ടിരിക്കുന്ന വിഷമങ്ങൾ നിരവധിയാണു്. ഒരിക്കലുമൊഴിയാത്ത ഋണബാദ്ധ്യത, മൂലധനത്തിൻെറ അഭാവം, ഇതരവർഗ്ഗങ്ങളുടെ പ്രത്യേകിച്ചു് ഭൂലോഭികളായ പണക്കാരുടേയും ബാങ്കുകാരുടേയും നിരന്തരചൂഷണം, ദല്ലാളികളുടെയും ഇടലാഭക്കാരുടേയും കൊള്ള, ഗ്രാമത്തിലെ സാധാരണന്മാരുടെയിടയിൽ ഇന്നും നിലനിന്നുവരുന്നാപരിതാപകരമായ അജ്ഞത, കാർഷികോൽപ്പന്നങ്ങൾക്കുള്ള ഭയാനകമായ വിലയിടിവു്, കമ്പോളത്തിലെ മത്സരം, നിരന്തരം വർദ്ധിച്ചുകൊണ്ടിരിക്കുന്ന ജീവിതാവശ്യങ്ങൾ, കാലാവസ്ഥയുടെ അസ്ഥിരത ഇവ ഇന്നത്തെ കർഷകനെ വലയം ചെയ്തിട്ടുള്ള നിരവധി വൈഷമ്യങ്ങളിൽ ചിലവമാത്രമാണു്. ഇവയ്ക്കു വേണ്ട ശമനമുണ്ടാക്കാൻ അവശ്യംവേണ്ട സംഘടനയോ, വിദ്യാഭ്യാസമോ, നയോപായകുശലതയോ, മാർഗ്ഗ

ദർശിത്വമോ, കർഷകനില്ല; പരിഷ്കൃതസമ്പ്രദായത്തിൽ കൃഷിചെയ്യുവാൻവേണ്ടത്ര ഭൂമിയില്ല; ദായക്രമാദികൾകൊണ്ടും മററും ഖണ്ഡഃഖണ്ഡങ്ങളായിത്തീർന്നിരിക്കുന്ന നിലങ്ങളുംപുരയിടങ്ങളുംതന്നെ തീരാക്കടങ്ങളിൽ ഞെരിഞ്ഞു പണക്കാരുടെ കരുത്തേറിയ ഹസ്തങ്ങളിലേക്കു ക്രമേണ സംക്രമിച്ചുകൊണ്ടിരിക്കുന്നു; ആധുനികവിദ്യാഭ്യാസത്തിന്റെ ദൂഷ്യഭാഗങ്ങൾ കൂടുതൽവേഗംവശത്താക്കിയ അടുത്തതലമുറക്കാരായയുവജനസഞ്ചയം നാഗരികാഡംബരങ്ങളിൽ മനംമയങ്ങി ഗ്രാമീണലാളിത്യത്തേയും നാട്ടിൻപുറങ്ങളിലെ അകൃത്രിമരീതികളേയുംവെറുത്തുതുടങ്ങിയിരിക്കുന്നു; അതിവൃഷ്ടിഅനാവൃഷ്ടിഎന്നിത്യാദി കാലപ്പിഴകൾ വളരെവിഷമിച്ചുകിട്ടിയേക്കാവുന്ന കാർഷികോല്പന്നങ്ങളെപ്പോലും നശിപ്പിച്ചു് കർഷകനെ പട്ടിണിയിലും കവിഞ്ഞു് മൃഗീയമായ നരകാവസ്ഥയിലേയ്ക്കു തള്ളിവിടുന്നു; ദുരഭിമാനംമൂത്ത ചെറുപ്പക്കാർ കാർഷികവൃത്തി അപഹാസ്യമെന്നു തള്ളിക്കളയുന്നു; പരിഷ്കൃതകൃഷിസമ്പ്രദായങ്ങൾ നടപ്പിൽവരുത്തുന്നതിലേയ്ക്കു വേണ്ട പരിജ്ഞാനമോ, അതിലേക്കാവശ്യമുള്ള മൂലധനമോ ഇല്ല; വൃഥാ സിദ്ധാന്തങ്ങൾ പ്രചരിപ്പിക്കുക എന്നതിൽക്കവിഞ്ഞു് പ്രായോഗികപരിശ്രമങ്ങൾമൂലം മാതൃകകൾ കാട്ടിക്കൊടുക്കുന്ന സ്ഥാപനങ്ങളോ അതിനുവേണ്ടി നിസ്വാർത്ഥമായി നേരിട്ടു നിന്നു പ്രയത്നിക്കുന്ന സംഘങ്ങളോ ഇല്ല; മിതമായ പലിശയിൽ പ്രയാസംകൂടാതെ ലഭിക്കത്തക്ക ധനസഹായമാർഗ്ഗങ്ങൾ വളരെ ദുർല്ലഭം; ആവശ്യമില്ലാത്ത നിസ്സാര സംഗതികൾക്കുപോലും അധിക ധനവ്യയംചെയ്യണമെന്നു കർശനമായി അലട്ടുന്ന സാമുദായികാചാരങ്ങൾ അത്യധികം; വീട്ടുവിററും, പാടംവിററും, പണ്ടങ്ങൾ പണയമാക്കിയും ആഘോഷങ്ങൾ കൊണ്ടാടണമെന്നുള്ള ദുരാശയും ദുർവാശിയും വളരെ;— ഇങ്ങനെ ഇന്നത്തെ കർഷകനു നേരിട്ടിട്ടുള്ള വൈഷമ്യങ്ങൾ ഒരവസാനമില്ലാതെ പറഞ്ഞുപോകാവുന്നതാണു്. വൈഷമ്യങ്ങളുടെ സവിസ്തരമായ ഒരു പ്രതിപാദനമല്ല നമുക്കിവിടെ ആവശ്യം. അവയിൽ പ്രധാനമായവ എന്തെല്ലാം? അവയ്ക്കുള്ള പരിഹാരമാർഗ്ഗങ്ങൾ ഏവ?—എന്നുള്ളതാണു് ആലോചനാവിഷയമായിട്ടുള്ളതു്.

### കർഷകന്റെ ഋണബാധ്യത.

ഋണനിവാരണറെഗുലേഷൻ പാസായിക്കഴിഞ്ഞിരിക്കുന്ന ഈ അവസരത്തിൽ ഈ പ്രശ്നത്തിന്റെ നാനാമുഖങ്ങളെപ്പററി വീണ്ടുമൊരു ദീർഘപ്രതിപാദനം ആവശ്യമാണെന്നു തോന്നുന്നില്ല. ഋണനിവാരണക്കമ്മററിരൂപീകരണാവസരത്തിൽ, ബിൽഘട്ടത്തിൽ, സെലക്ററുകമ്മററിഘട്ടത്തിൽ,നിയമസഭാവാദപ്രതിവാദസന്ദർഭങ്ങളിൽ,—എന്നിത്യാദി പലേ അവസരങ്ങളിലായി പ്രസംഗവേദികളിലും പത്രപംക്തികളിലും പ്രസ്തുതവിഷയം നമ്മുടെ ഗാഢമായ പര്യാലോചനയ്ക്കു് പാത്രീഭവിച്ചുകഴിഞ്ഞിട്ടുണ്ടു്. കൃഷിയുടെ പുരോഗതിക്കും നാട്ടിന്റെ അഭിവൃദ്ധിക്കും കർഷ

കൻെറ ഒഴിയാത്ത ഋണബാദ്ധ്യത എത്ര സാരമായ ഒരു പ്രതിബന്ധമായി നിൽക്കുന്നുണ്ടെന്നുള്ള വസ്തുത പൗരാവലിയും ഗവർമ്മെൻറും വേണ്ടത്ര മനസ്സിലാക്കിക്കഴിഞ്ഞിട്ടുമുണ്ട്. നിരവധിനാളത്തെ ശ്രമഫലമായുണ്ടായ കാർഷിക ഋണനിവാരണറെഗുലേഷൻ കർഷകൻെറ വിവിധപ്രതിബന്ധങ്ങൾ മാററുവാൻ ഒരു മദ്ധ്യമാർഗതാവളം(half way-house)മായിത്തീരുമെന്നുമാത്രമെ ഇവിടെ പറയേണ്ടതുള്ളു. സംഗതികൾ ഈ വിധമൊരു സന്ദിഗ്ദ്ധാവസ്ഥയിൽ എത്തിച്ചേർന്നതുകൊണ്ടാണ് ഈദൃശമൊരു വർഗ്ഗീയനിയമനിർമ്മാണം (class-legislation) തന്നെ അത്യന്താപേക്ഷിതമായിത്തീർന്നതു്. റെഗുലേഷൻെറ ശരിയായ ഫലം അതിൻെറ പ്രയോഗപദ്ധതിയെയായിരിക്കും പ്രധാനമായി ആശ്രയിച്ചിരിക്കുന്നതു്. ഫലം അത്യധികം ശോഭനമായിരിക്കുമെന്നോ, നിയമനിർമ്മാണം സംപൂർണ്ണപരാജയമായിരിക്കുമെന്നോ ഒന്നും ഇപ്പോൾ പറയാൻ സാദ്ധ്യമല്ല. പ്രയോഗപദ്ധതിയിൽ പ്രധാനമായി ഭവനഗറിലേയും മദ്ധ്യസംസ്ഥാനങ്ങളിലേയും മാതൃകകൾ അനുകരിക്കുന്നതു് അത്യന്തം ഉചിതമായിരിക്കുമെന്നുമാത്രമെ ഇപ്പോൾ പ്രസ്താവിക്കേണ്ടതുള്ളു.

എന്നാൽ ഋണനിവാരണംപോലെ അതിപ്രധാനമായ ഒരു പ്രശ്നം നിയമനിർമ്മാണംകൊണ്ടു മാത്രമോ, സക്കാരിൻെറ പ്രയത്നഫലങ്ങൾകൊണ്ടുമാത്രമോ പരിഹരിച്ചുകൊള്ളാമെന്നു വിചാരിക്കരുതു്. ഒരു ഗവർമ്മെൻറിനു് ഇക്കാര്യത്തിൽ ഇടപെടാൻ ഒരു പരിധിവരെ മാത്രമെ സാധിക്കയുള്ളു. അതിനപ്പുറമുള്ള സംഗതികൾ കർഷകർ സ്വാശ്രയശക്തികൊണ്ടു സാധിക്കേണ്ടതാണു്. സംഘടനകൊണ്ടും, സൗഹാർദ്ദസംഘശ്രൂപീകരണംകൊണ്ടും, ദുർവ്യയങ്ങളും അനാവശ്യച്ചിലവുകളും വെട്ടിക്കുറയ്ക്കുന്നതുകൊണ്ടും, കുറെയധികം ഋണനിവാരണം സാധിക്കാവുന്നതാണു്. ഭൂസ്വത്തുജാമ്യബാങ്ക്മുതലായ കടംവായ്പകൊടുക്കുന്ന സ്ഥാപനങ്ങളുമായി കർഷകർക്കുള്ള സമ്പർക്കവും സാമീപ്യവും കൂടുതൽ സുഗമവും സുസാദ്ധ്യവുമാക്കാൻ ഗവമ്മെൻറു് പ്രത്യേകം ശ്രദ്ധിക്കുന്നതും നന്നായിരിക്കും. ജർമ്മനി, ഇററലി മുതലായ രാജ്യങ്ങളിൽ നടപ്പുള്ളതുപോലെ ഗവർമ്മെൻറാൻകൂല്യത്തോടെ (ഗവർമ്മെൻറിൽനിന്നു നേരിട്ടല്ല) പണക്കാരായ ജനങ്ങൾ ഭൂസ്വത്തുജാമ്യത്തിന്മേൽ ദീർഘകാലാവധിക്കു മിതമായ പലിശയിന്മേൽ കടം വായ്പകൊടുക്കുന്ന സംഘങ്ങളും സ്ഥാപനങ്ങളും നടപ്പിൽവരുത്തുന്നതും ഉപയോഗപ്രദമായിരിക്കും. പാശ്ചാത്യരാജ്യങ്ങളിൽ പ്രചുരപ്രചാരമായിരിക്കുന്ന ഈദൃശബാങ്കുകളുടെ പ്രവത്തനരീതി രസകരവും വിജ്ഞാനപ്രദവുമാണു്. വിസ്തരഭയത്താൽ അവയെ ഇവിടെ വിവരിക്കുന്നില്ല. ദേശാവസ്ഥയ്ക്കുചേർന്ന ചില മാററങ്ങളോടുകൂടി മാത്രമെ ഇവിടെ ആ വക സ്ഥാപനങ്ങൾ പകത്താൻ സാധിക്കയുള്ളു എന്നു മാത്രം ചുരുക്കത്തിൽ പറയാം.

## ഋണദാനശക്തി.

കർഷകൻെറ താൽക്കാലികകടങ്ങൾ നിവാരണംചെയ്യുന്നതുകൊണ്ടു് വമ്പിച്ച ഋണഭാരത്താൽ കുഴഞ്ഞുനിൽക്കുന്ന കർഷകനു് നിവർന്നുനിൽക്കാൻ സാധിച്ചേക്കാമെങ്കിലും, വീണ്ടും പ്രവൃത്തിപദ്ധതി തുടരണമെങ്കിൽ ന്യായവും മിതവുമായ ഉപാധികളിന്മേൽ ഋണദാനംചെയ്യാൻ തക്ക ശക്തിയും സന്മനസ്സുമുള്ള വ്യക്തികളും സംഘങ്ങളും സ്ഥാപനങ്ങളുമുണ്ടാകണം. സത്യസന്ധന്മാരും സ്ഥിരപ്രയത്നികളുമായ കർഷകരെ വേർതിരിച്ചറിഞ്ഞു് സുരക്ഷിതമായ ഉപാധികളിന്മേൽ വായ്പകൾകൊടുക്കാൻ ധനികന്മാരായ പ്രഭുക്കൾ സന്നദ്ധരാകണം. ഗവർമ്മെൻറിൽനിന്നും കൃഷിവായ്പകൾ അവ അർഹിക്കുന്നവർക്കു മാത്രമെ നൾകാവൂ. അമിതവും അക്രമപരവുമായ പലിശകളെ നിയമംമൂലം നിയന്ത്രിക്കുകയും, മൂർഖന്മാരായ "ഷൈലോക്കു"കളുമായി സാധുകർഷകർ ദാരിദ്ര്യംകൊണ്ടും നിസ്സഹായതകൊണ്ടും ഏർപ്പെടുന്ന കടംവായ്പയുടമ്പടികളെ കോടതികൾ ന്യായമായും ഉദാരമായുംവ്യാഖ്യാനിക്കയും ചെയ്യണം. ബ്രിട്ടീഷ്ഇൻഡ്യയിൽ ചെയ്യുവരുള്ളതുപോലെ ശിക്ഷാരൂപത്തിലുള്ള പലിശവ്യവസ്ഥകളെ (Interest by way of penalty)കോടതികൾ അപ്പാടെതിരസ്കരിക്കണം. മുൻചൊന്ന രക്ഷാവ്യവസ്ഥകളോടുകൂടിയ ഒരു ഋണദാനപദ്ധതി നടപ്പിൽവരുന്നതു് കർഷകജനങ്ങൾക്കു് അളവററ ആശ്വാസമായിരിക്കുമെന്നതിനു രണ്ടുപക്ഷമില്ല.

## കാർഷികഭൂമിയുടെ അഭാവം.

തിരുവിതാംകൂറിനെ സംബന്ധിച്ചിടത്തോളം കൃഷി ചെയ്യാനുള്ള ഭൂമിയുടെ അഭാവം കർഷകനെഅത്രതന്നെ ബുദ്ധിമുട്ടിക്കുന്നില്ല. സ്വന്ത ഭൂമിയുള്ളവരിൽത്തന്നെ അനവധി ആളുകൾ തന്നത്തുകൃഷിചെയ്യാൻസാധിക്കാത്തതുകൊണ്ടോ, അഥവാ അതു് അന്തസ്സിനു കുറവെന്നുധരിച്ചോ എന്തോ, നിലവും പുരയിടവും പാട്ടത്തിനുകൊടുത്തു പാട്ടപ്പണംകൊണ്ടു ഉപജീവിക്കുന്നവരാണു്. വസ്തുക്കളുടെ മേലുള്ള അവകാശനിർണ്ണയാദികളെ സംബന്ധിച്ചിടത്തോളം ജന്മികുടിയാൻനിയമവും അവയുടെ പിന്നീടുണ്ടാക്കിയ ഭേദഗതികളും വേണ്ട വ്യവസ്ഥ ചെയ്തിട്ടുണ്ടു്. ഈ സംഗതിയിൽ മലബാറുകാരെ അപേക്ഷിച്ചു് തിരുവിതാംകൂറുകാർ എത്രയോ ഭാഗ്യവാന്മാരാണു്. ചിരകാലത്തെ പരിശ്രമങ്ങളുടെ ഫലമായി, നിരവധിപ്രതിബന്ധങ്ങൾ സഹിച്ചു് ഈയിടെ പാസാക്കിയ Malabar Tenancy Act ലെ വ്യവസ്ഥകൾ ഇന്നും വേണ്ടവിധം തൃപ്തികരമല്ല. മദ്രാസിലെ Estates Land Act-ൽ പരിവർത്തനപരമായ പല ഭേദഗതികളും ഈയിടെ വരുത്തിയെങ്കിലും മലബാറിൽ അല്പമെങ്കിലും തൃപ്തികരമായ ഒരുഭൂനിയമം നിർമ്മിച്ചതു് ഈയിടെ മാത്രമാണു്.

തിരുവിതാംകൂറിൽ കൃഷിക്കുപയുക്തമായി വ്യക്തികളുടേയും കമ്പനികളുടേയും കൈവശത്തിൽവന്നിട്ടുള്ള മുപ്പതുലക്ഷം ഏക്കർ ഭൂമിയിൽ മുപ്പതുശതമാനംഭൂമി ഇന്നും വെറും തരിശായി കിടക്കുകയാണെന്നറിയുന്നു. ഇപ്രകാരം തരിശായിക്കിടക്കുന്നതിൽ അധികഭാഗവും പുതുവലുകളാണ്. ഇത്തരം ഭൂമികൾ തിരിയെവീണ്ടെടുത്തു കൃഷിചെയ്യണമെന്നുദ്ദേശിക്കുന്നവർക്കായി വീണ്ടും പതിപ്പിച്ചുകൊടുക്കാനും പുതുതായി കാർഷികാധിനിവേശങ്ങൾ (Agricultural Colonies) സ്ഥാപിക്കുന്നതിനും ഗവർമ്മെൻറു വിചാരിച്ചാൽ സാധിക്കുന്നതാണ്. മുതലാളിമാരും പ്രഭുക്കന്മാരും യാതൊരുപയോഗവുമില്ലാതെ നിരവധി വിസ്തീർണ്ണമുള്ള ഭൂമികൾ വൃഥാ കൈവശം വെച്ചുകൊണ്ടിരിക്കുന്നെന്നു തോന്നുന്നപക്ഷം രാജ്യത്തിൻെറ പൊതുനന്മയെ പുരസ്കരിച്ച് പാശ്ചാത്യരാജ്യങ്ങളിൽ പലേടത്തും നടപ്പാക്കിയതുപോലുള്ള 'ചെറുകുടിനിയമം'' (Small Holdings Act) ഇവിടെയും നടപ്പിലാക്കാവുന്നതാണ്. എന്നാൽ ഇപ്പോൾ ഇവിടെ അതിൻെറ ആവശ്യമുണ്ടെന്നു തോന്നുന്നില്ല. വസുമതി കാർഷികാധിനിവേശങ്ങൾപോലുള്ള പദ്ധതികൾ കാർഷികഭൂമിസമ്പാദന വിഷയത്തിൽ നമുക്ക് ഉത്തമമാർഗ്ഗദർശികളാണ്.

## ഭൂസംഘടനം.

തിരുവിതാംകൂറിലെ കൃഷിയുടെ പുരോഗതിക്കു പ്രതിബന്ധമായി നിൽക്കുന്ന മറ്റൊരു സംഗതി ഭൂമിയുടെ വിസ്തീർണ്ണക്കുറവാണ്. പുതിയ ദായക്രമം വന്നു കുടുംബങ്ങൾ ശിഥിലീഭവിച്ചതോടുകൂടി ഭൂമി വെറും തുണ്ടുതുണ്ടായിത്തീർന്നു. വലിയ ഭൂസ്വത്തുടമസ്ഥന്മാരായി ഇവിടെ ജന്മികളും ഇടവകക്കാരും തോട്ടമുടമസ്ഥന്മാരും ഉണ്ടെങ്കിലും അവർ തിരുവിതാംകൂറിലെ വ്യത്യസ്തങ്ങൾ മാത്രമാണ്. സാധാരണ കർഷകൻെറ ഭൂമിയുടെ വിസ്തീർണ്ണം ഏററവും പരിമിതമാണ്. എന്നാൽ മൂലധനം വ്യയം ചെയ്യുന്നതിലൊ, കൃഷിക്കാലപരിമിതിയിലോ വലിയ വ്യത്യാസമൊന്നും സാധാരണ കൃഷിക്കാരനില്ലതാനും. പത്തുസെൻറു സ്ഥലത്തിലെ കൃഷിയോടുകൂടി ആണ്ടുമുഴുവൻ കഴിഞ്ഞുകൂടുന്ന കർഷകനു അർദ്ധപ്പട്ടിണിയല്ലാതെ ഗത്യന്തരമില്ല.

ഈ പ്രശ്നത്തിനു ശരിയായ ഒരു പരിഹാരം കണ്ടുപിടിക്കുക അത്ര എളുപ്പമല്ല. പാശ്ചാത്യരാജ്യങ്ങളിലും ബ്രിട്ടീഷ്ഇൻഡ്യയിൽ ചില പ്രാദേശികസംസ്ഥാനങ്ങളിലും ഭൂസംഘടനസംഘങ്ങളും പുനർ വിഭജനസംഘങ്ങളുമുണ്ട്. 1921.ൽ ഈ പദ്ധതിയനുസരിച്ചു പഞ്ചാബിൽ 1653 ഭൂസ്വത്തുടമസ്ഥന്മാരുടെ വസ്തുക്കൾ പുനസ്സംഘടനം ചെയ്തിട്ടുള്ളതായി കാണുന്നു. അവ 8100 ഏക്കർ വിസ്തീർണ്ണമുള്ള 10906 ഖണ്ഡങ്ങളായി ചിതറിക്കിടന്നിരുന്നു. പുനസ്സംഘടനയ്ക്കുശേഷം അവ 2071 ബ്ലോക്കുകളായിത്തീർന്നു. മുക്കാൽ ഏക്കർ വിസ്തീർണ്ണമുണ്ടായിരുന്ന ഖണ്ഡങ്ങൾ പുനസ്സംഘടനകഴിഞ്ഞപ്പോൾ നാലേക്കർ ഭൂമികളായിത്തീർന്നു. 1926-വരെ പഞ്ചാബിൽ ആകെ

ഒരുലക്ഷത്തി ഇരുപതിനായിരം ഏക്കറോളം ഭൂമി പുനർവിഭജനംചെയ്തു സംഘടിപ്പിച്ചിട്ടുണ്ട്.

ഈ പദ്ധതിയിൽ പലേ പ്രായോഗികവൈഷമ്യങ്ങളുമുണ്ട്. മി. കാൽവെർട്ടിൻെറ (Calvert) അഭിപ്രായം ജനങ്ങൾ സ്വമനസ്സാലെ നടപ്പിൽവരുത്തേണ്ട ഒരു പദ്ധതിയാണിതെന്നാകുന്നു. എന്നാൽ മി. ഓട്ടോറോത്ത്ഫിൽഡിൻെറ (Otto Rothifieled) അഭിപ്രായം ഗവർമ്മെൻറ് ഇതിൽ പ്രവേശിച്ചു നിയന്ത്രണാധികാരങ്ങൾ ചെലുത്തണമെന്നാണ്. ഈവിധമൊരു പദ്ധതി തിരുവിതാംകൂറിൽ നടപ്പിൽ വരുത്തണമോ വേണ്ടയോ എന്നുള്ളതു വളരെ ആലോചിച്ചു ചെയ്യേണ്ട ഒരു സംഗതിയാണ്. ഇവിടത്തെ ഭൂമിയുടെകിടപ്പ്, പാരമ്പര്യമായ അഭിരുചി, ആചാരങ്ങൾ— എന്നിവ ഇത്തരമൊരു പദ്ധതിക്കു പ്രതിബന്ധങ്ങളായിത്തീരുമെന്നതിനുസംശയമില്ല.

(തുടരും)

---

## ശ്രീമൂലംഅസംബ്ളിയിലെ അതിപ്രധാനമായ ചില പ്രമേയങ്ങൾ.

---

തിരുവനന്തപുരം, കുംഭം 15.

പുകയില കൃഷിചെയ്യുന്നതിലുള്ള നിരോധനം റദ്ദ്ചെയ്യണമെന്നു മി. എ. എസ്സ്. ദാമോദരനാശാൻ ഒരു പ്രമേയം അവതരിപ്പിച്ചു. മി. ദാമോദരനാശാൻ തൻെറ പ്രസംഗത്തിൽ പുകയില കൃഷിപ്രശ്നത്തിൻെറ ചരിത്രത്തെ വിവരിച്ചു. വളരെ വർഷങ്ങൾക്കുമുമ്പുതന്നെ ഈ വിഷയം ഗവർമ്മെണ്ടിൻെറ ശ്രദ്ധയിൽ കൊണ്ടുവന്നിട്ടുള്ളതാണ്. 1927.ാമാണ്ടു അസംബ്ളിയിൽ ഇതുസംബന്ധിച്ചു ഒരു പ്രമേയം ആലോചനയിൽ ഇരുന്നപ്പോൾ അന്നത്തെ കൃഷിഡയറക്ടരായിരുന്ന ഡാക്ടർ കുഞ്ഞൻപിള്ള ചെയ്ത പ്രസംഗത്തെ മി. ആശാൻ ഉദ്ധരിച്ചു. ഏക്കറൊന്നിനു 400 രൂപാവീതം മുടക്കി കൃഷിചെയ്യുന്നതായാൽ അതിൽനിന്നും നിശ്ചയമായും 800 രൂപാ കിട്ടുമെന്നും പുകയിലകൃഷിയുടെ പ്രായോഗികവശത്തിൽ പരിചയംസമ്പാദിക്കുന്നതിനു ഒരാളെ ജാഫ്നായിലേക്കു അയക്കണമെന്നും ഡാക്ടർ കുഞ്ഞൻപിള്ള അക്കാലത്തു പറഞ്ഞിരുന്നു. എന്നുവരികിലും ഇതുവരെ ആ നിർദ്ദേശത്തെത്തുടന്നു യാതൊരു നടപടിയും അനുഷ്ഠിച്ചിട്ടില്ല. പുകയിലകൃഷിഅത്യന്തം ആദായകരമായഒരു വ്യവസായമാകയാൽ കാലതാമസമെന്യേ പുകയിലകൃഷി നടപ്പിൽ വരുത്തണമെന്നു മി. ആശാൻ ഗവർമ്മെണ്ടിനെ ഉൽബോധിപ്പിച്ചു.

മി. കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ള പ്രമേയത്തെ പിന്താങ്ങിക്കൊണ്ടു മൈസൂർഗവണ്മെണ്ടിൻെറ പുകയിലനയത്തിൻെറ വിജയത്തെഉദാഹരിച്ചു. മൈസൂറിൽ 100000 ഏക്കർഭൂമി പുകയിലകൃഷിക്കു ഉപയോഗയോഗ്യമാണെന്നും ഒന്നാംതരം വെർജിനിയൻപുകയില കൃഷിചെയ്യുന്നതിനു സാദ്ധ്യമാണെന്നും മൈസൂറിൽ അനുഭവപ്പെട്ടിരിക്കുന്നു. സിലോൺ നാളികേരത്തിൻെറ മത്സരത്തെ എതിരിടുന്നതിനു തിരുവിതാംകൂറിനു പുകയിലകൃഷികൊണ്ടു സാധിക്കുന്നതാണ്. പുകയില cure ചെയ്യുന്നതിനു വലിയ പ്രയാസമാണെന്നു എക്സൈസു കമ്മിഷണർ മുമ്പു പലതവണയും പ്രസ്താവിച്ചിട്ടുണ്ടെങ്കിലും മൈസൂറിൽ അതിനുള്ള മാർഗ്ഗങ്ങൾ കണ്ടുപിടിക്കപ്പെട്ടിരിക്കുന്നു.

അനന്തരം എക്സൈസ്കമ്മീഷണ[illegible] മി. സി. ഒ. മാധവൻ ഗവർമ്മെൻറിൻെറ നയത്തെ വിശദീകരിച്ചു. ഗവർമ്മെ[illegible]ിൻെറ പ്രതിജ്ഞകളെ ഗവൺമെൻറു ആനുഷ്ഠിക്കുന്നില്ലെന്നുള്ളധാരണ തെററാണ്[illegible] നിബന്ധനകൾ അനുസരിച്ചു പുകയില കൃഷിചെയ്യാൻ വ്യക്തികൾക്കു ലൈസൻസ് കൊടുക്കുന്നതിനു ഗവർമ്മെൻറു തീരുമാനിച്ചിട്ടുണ്ട്. പ്രസ്തുതനിബന്ധനകളുടെ നക്കൽ ഗസററിൽ പ്രസിദ്ധീകരിച്ചു കഴിഞ്ഞിട്ടു ഇപ്പോൾ ഒരു വർഷത്തോളമായി. എക്സൈസ്കമ്മീഷണർ നക്കലുകൾ എഴുതിയുണ്ടാക്കുകയും ലാമെമ്പറുടെ അഭിപ്രായപ്രകാരം അതിൽ ഭേദഗതികൾ വരുത്തുകയും ചെയ്തിട്ടുള്ളതാണ്. നിബന്ധനകൾക്കു യാതൊരുത്തരിൽനിന്നും ഇതുവരെ എതിരു ഉണ്ടായിട്ടില്ല. അവ ഏതാനും ആഴ്ചക്കകം നിയമമാകുന്നതും അപ്പോൾമുതൽ പുകയിലകൃഷിയിൽ താല്പര്യമുള്ളവൎക്കു ലൈസൻസിനപേക്ഷിച്ചു കൃഷി ആരംഭിക്കാവുന്നതുമാണ്. ഇവിടെ കൃഷിചെയ്യുന്ന പുകയിലയ്ക്കും ചുങ്കം പിരിക്കുന്നതാണ്.

ചീഫ്സെക്രട്ടറിയും പ്രമേയത്തെപ്പററി പ്രസംഗിച്ചു. ഏതാനുംആഴ്ചകളുള്ളിൽ പാസാക്കാൻപോകുന്ന നിബന്ധനകൾ ഇപ്പോഴുള്ള നിരോധനത്തെ നീക്കം ചെയ്യുമെന്നും പുകയിലകൃഷി ആരംഭിക്കാമെന്നും ചീഫ്സെക്രട്ടറിപറഞ്ഞു. പുകയിലകൃഷി പ്രായോഗികമാണോ എന്ന വിഷയത്തിൽ നേരിട്ടു പരീക്ഷണംനടത്തി ഫലത്തെ പൊതുജനങ്ങളെ അറിയിക്കണമെന്നാണു ഗവൺമെൻറു വിചാരിച്ചിരുന്നതു്. തെക്കൻതിരുവിതാംകൂറിൽ തിരുനൽവേലി പുകയിലയും ഉത്തരതിരുവിതാംകൂറിൽ കോയമ്പത്തൂർ പുകയിലയും ഉപയോഗിച്ചുവരുന്നുണ്ടെങ്കിലും സംസ്ഥാനത്തിലെ ഭൂരിപക്ഷം ജനങ്ങളും ജാഫ്നാ പുകയിലയാണ് ഇഷ്ടപ്പെടുന്നതു്. ഇത്തരം പുകയില തിരുവിതാംകൂറിൽ കൃഷിചെയ്യാമൊ എന്നുള്ളതറിയാൻ പരിക്ഷണം നടത്തണമെന്നു അന്നു് വിചാരിച്ചിരുന്നതുകൊണ്ടാണ് കൃഷിഡയറക്ടർ ആവശ്യമായ പരീക്ഷണം നടത്തുന്നതാണെന്നു പ്രസ്താവിക്കയുണ്ടായതു്. പക്ഷേ പുകയിലകൃഷിയിലുള്ള നിരോധനം നീക്കംചെയ്യണമെന്നു മാത്രമേ ഇപ്പോൾ ജനങ്ങൾ ആവശ്യപ്പെടുന്നുള്ളു. ഇപ്പോൾ സഭയിൽ അവതരിപ്പിച്ചിരിക്കുന്ന പ്രമേയത്തിൻെറ താല്പര്യവും അത്രമാത്രമേയുള്ളു.

ആയതിനാൽ നിരോധനം റദ്ദ്ചെയ്യുന്നതിനു മാത്രമെ ഇപ്പോൾ ഗവർമ്മെൻറു ഉദ്ദേശിക്കുന്നുള്ളു. പക്ഷെ നിബന്ധനകൾ നടപ്പിൽവരുകയും പുകയിലകൃഷി വ്യക്തികൾ ആരംഭിക്കയും ചെയ്തശേഷം ഗവർമ്മെൻറിൻെറ വിദഗ്ദ്ധസഹായം ആവശ്യമായി വരുന്നുവെങ്കിൽ അന്നു അതിനെപ്പററി ആലോചിക്കുന്നതാണ്. കുന്നംപുറങ്ങളിൽ പുകയില ഉണ്ടാകുമെന്നുവരികിലും ആദായകരമായികൃഷിചെയ്യണമെങ്കിൽ Coamy soil ഉള്ളിടത്തുമാത്രമെസാധിക്കയുള്ളു. പ്രമേയം ഗവർമ്മെൻറു അംഗീകരിച്ചിരിക്കുന്നതായും ചീഫ്സിക്രട്ടറിപ്രസ്താവിച്ചു.

ഗവർമ്മെൻറു പ്രമേയത്തെ അംഗീകരിക്കുന്നുവെങ്കിലും ചീഫ്സിക്രട്ടറിയുടെയും എക്സൈസ്കമ്മീഷണരുടെ[illegible] മറുപടി തൃപ്തികരമല്ലെന്നു മി. ദാമോദരനാശാൻ പറഞ്ഞു. "പുകയിലകൃഷിയിന്മേ[illegible]ള്ള നിരോധനത്തെ റദ്ദ്ചെയ്യണമെന്ന് ഈ അസംബ്ളിഗവർമ്മെൻറിനോടുശുപാ[illegible]ചെയ്യുന്നു"എന്നാണുപ്രമേയത്തിൻെറരൂപം. പ്രസ്തുത പ്രമേയം മി: ആശാൻ അവതരിപ്പിച്ചതു 1927-ാമാണ്ടു ഗവർമ്മെൻറു നൽകിയ പ്രതിജ്ഞയെ തുടൎന്നാണ്. പുകയിലകൃഷിയുടെ പ്രായോഗികതയെപ്പററി ഗവർമ്മെൻറ് ഗവേഷണംനടത്തി ഫലം പ്രസിദ്ധപ്പെടുത്തുകയും അപ്രകാരം പുകയിലകൃഷിയെ പ്രോത്സാഹിപ്പിക്കുകയും ചെയ്യാമെന്നായിരുന്നു ഗവർമ്മെൻറിൻെറ പ്രതിജ്ഞ എന്നാൽ ഗവർമ്മെൻറു ഇതുവരെ യാതൊരു ഗവേഷണവും നടത്താതിരിക്കുകയും ജനങ്ങൾ സ്വമേധയാ കൃഷിനടത്തത്തക്കവണ്ണം ഏതാനും ലൈസൻസുകൾമാത്രം സ്വീകരിക്കയും ചെയ്തിരിക്കുന്നു. സംരംഭം വിജയപ്രദമാകുമോ ഇല്ലയൊ എന്നു ജനങ്ങൾക്കു യാതൊരു വിശ്വാസവും ഇല്ലാതിരിക്കുമ്പോൾ കൃഷിചെയ്‌വാൻ അനുവാദംകൊടുക്കുന്നതുകൊണ്ടുമാത്രം വലിയ ഗുണമൊന്നുമുണ്ടാകയില്ല. ആയതിനാൽ പ്രമേയം വോട്ടിനിടണമെന്നു മി: ആശാൻ നിർബന്ധിച്ചു.

എന്നാൽ പ്രമേയം വോട്ടിനിടുന്നതിനു ഒരു സാങ്കേതികതടസ്സം ഉത്ഭവിച്ചു. പ്രമേയത്തെ ഗവർമ്മെൻറു അംഗീകരിച്ചിരിക്കുന്ന സ്ഥിതിക്കു അതു വോട്ടിനിടേണ്ട ആവശ്യം ഉണ്ടോ ഇല്ലയോ എന്നതായിരുന്നു വൈഷമ്യം. പുകയിലകൃഷിയെക്കുറിച്ചു കുറെക്കൂടി വിശദമായ ഒരു പ്രമേയം മി: എസ്. ജെ. നായരുടെ പേരിൽ ഉണ്ടായിരുന്നതു അവതരിപ്പിക്കുവാൻ മി: നായർ അനുവാദംചോദിച്ചുവെങ്കിലും നിഷേധിക്കപ്പെട്ടു. മി: ആശാൻെറ പ്രമേയം വോട്ടിനിടുന്നതിനെപ്പററി ഡെപ്യൂട്ടിപ്രസിഡണ്ട് ലാമെമ്പറുടെ അഭിപ്രായം ആവശ്യപ്പെട്ടു. മി: ആശാൻെറ പ്രമേയത്തെ ഗവർമ്മെൻറു അംഗീകരിക്കുന്നുവെങ്കിലും സഭയിലെ മററു അംഗങ്ങൾക്കു അതിനെ എതിൎക്കാൻ സ്വാതന്ത്ര്യമുണ്ടെന്നും ആയതിനാൽ വോട്ടെടുക്കാവുന്നതാണെന്നും ലാമെമ്പർ അഭിപ്രായപ്പെട്ടു. അതനുസരിച്ചു പ്രമേയം വോട്ടിനിടുകയും പാസാകുകയുംചെയ്തു.

26 പേർ പ്രമേയത്തിനുവേണ്ടിയും ഒരാൾ എതിരായും 20 പേർ നിഷ്പക്ഷമായും വോട്ടുചെയ്തു. ഗവർമ്മെൻറു നിഷ്പക്ഷകക്ഷിയിലായിരുന്നു. എതിരായി വോട്ടുചെയ്തു ഒരാൾ മി: ജി. നീലകണ്ഠൻ ആയിരുന്നു.

അനന്തരം മൈനർഇറിഗേഷൻകമ്മിററിയുടെ ശുപാശ്കളെയെല്ലാം ഗവമ്മെൻറു അംഗീകരിക്കണമെന്നും അവയെ ഉടനടി നടപ്പിൽവരുത്തണമെന്നും മി: ദാമോദരനാശാൻ രണ്ടാമതൊരു പ്രമേയം അവതരിപ്പിച്ചു. മി: ആശാൻ തൻെറ പ്രസംഗത്തിൽ ഇറിഗേഷൻമൂലം ഗുണം ഉണ്ടാകുന്ന കുടിയാന്മാരിൽനിന്നും പകുതി ഫണ്ടു പിരിക്കുന്ന പതിവിനെ അധിക്ഷേപിച്ചു. മി: കോട്ടൂർകുഞ്ഞുകൃഷ്ണപിള്ള പ്രമേയത്തെ പിൻതാങ്ങിക്കൊണ്ടു കമ്മിററിയുടെ ശുപാശ്കളെ നടപ്പിൽ വരുത്താതിരിക്കുന്നതിനു ഗവർമ്മെൻറിൽനിന്നും സമാധാനം ആവശ്യപ്പെട്ടു. മെസ്സേഴ്സ് പാകോട്ടുനാരായണപിള്ള, എസ്. നീലകണ്ഠപ്പിള്ള എന്നിവരും പ്രമേയത്തെ അനുകൂലിച്ചു സംസാരിച്ചു. 4-30-നു സഭ പിരിഞ്ഞു.

കുംഭം 16.

അവസാനദിവസത്തെ സമ്മേളനം ഇന്നുരാവിലെ ദിവാൻെറ അദ്ധ്യക്ഷതയിൽ ആരംഭിച്ചു.

മി. എ. എസ്. ദാമോദരനാശാൻെറ ഒരുചോദ്യത്തിനുത്തരമായി കരമിളവുകളുകൾ സംസ്ഥാനത്തെ ആകമാനം ബാധിക്കത്തക്കവെണ്ണം ഭേദപ്പെടുത്തണമെന്നുള്ള ശുപാർശയെപ്പററി ഗവൺമെൻറു ആലോചിച്ചു എന്നും പക്ഷേ അതിൻെറ ആവശ്യമില്ലെന്നു ഗവർമ്മെൻറിനു ബോധ്യപ്പെട്ടിരിക്കുന്നുവെന്നും ചീഫ്സിക്രട്ടറിപറഞ്ഞു.

മി. ടി. കെ. അലക്സാണ്ടരുടെ ഒരു ചോദ്യത്തിനു കുണ്ടറനിന്നും മദ്രാസിലേക്കു ട്രെയിനിൽ കൊണ്ടുപോകുന്ന നാളികേരത്തിൻെറ റയിൽവേചാർജ്ജു മന്നിനു രു 1-4-4-ൽനിന്നും 12 അണയായി കുറച്ചിട്ടുണ്ടെന്നു ചീഫ്സിക്രട്ടറിമറുപടിപറഞ്ഞു.

അധഃകൃതസംരക്ഷകൻ ഈ ആണ്ടു ചിങ്ങമാസം മുതൽ മകരമാസംവരെ ചെയ്തിട്ടുള്ള ജോലികൾ എന്തെല്ലാമാണെന്നു മി. ററി. ററി. കേശവശാസ്ത്രി ചോദിച്ചു. ആഫീസ്ജോലികൾക്കുപുറമെ അധഃകൃതഹോസ്ററലുകൾ മുതലായ സ്ഥാപനങ്ങൾ പരിശോധിക്ക, അധഃകൃതയോഗങ്ങളിൽ പ്രസംഗിക്ക, കാളണികൾ സ്ഥാപിക്ക, എന്നിങ്ങനെ പല ജോലികളും അധഃകൃതസംരക്ഷകൻ നിർവ്വഹിച്ചിട്ടുണ്ടെന്നു ചീഫ് സെക്രട്ടറി മറുപടി പറഞ്ഞു. മി കേശവശാസ്ത്രിയുടെ വേറൊരു ചോദ്യത്തിനു മറുപടിയായി പ്രതിവർഷം 15 വിത്തുകാളകൾക്കു ഗ്രാൻറു കൊടുക്കുന്നുണ്ടെന്നു കൃഷിഡയറക്ടർ പ്രസ്താവിച്ചു.

മൈനർ ഇറിഗേഷൻ കമ്മിററിയുടെ ശുപാർശകളെ അപ്പാടെ അംഗീകരിക്കയും അവയെ ഉടനടി നടപ്പിൽവരുത്തുകയും ചെയ്യണമെന്നു മി. എ. എസ്. ദാമോ

ദരനാശാൻ ഇന്നലെ വൈകിട്ടു അവതരിപ്പിച്ച പ്രമേയത്തെ പിൻതാങ്ങിക്കൊണ്ടു മി. എസ്സ്. ജെ നായർ പ്രസംഗിച്ചു. തിരുവിതാംകൂറിൽ പ്രതിവർഷം നെല്ലും അരിയും ധാരാളമായി ഇറക്കുമതി ചെയ്തുവരുന്നുവെന്നും ഈ രാജ്യത്തിൽ കൃഷിക്കുണ്ടായിരിക്കേണ്ട പ്രാധാന്യത്തെ പരിഗണിച്ചു ഇറിഗേഷൻജോലികൾ ജാഗ്രതയായി നിർവഹിക്കണമെന്നും മി. എസ്സ്. ജെ. നായർ പറഞ്ഞു.

മൈനർ ഇറിഗേഷൻജോലികളുടെ മേൽനോട്ടവും ഉത്തരവാദിത്വവും ഗ്രാമിണപഞ്ചായത്തുകൾക്കു വിട്ടുകൊടുക്കുന്നതു നന്നായിരിക്കുമെന്നുമി. കെ എം കുര്യാക്കോസു പറഞ്ഞു. കൊച്ചിയിൽ ഈ പദ്ധതി വളരെ തൃപ്തികരമായി നടന്നു വരുന്നതിനെ മി. കുര്യാക്കോസു ഉദാഹരിച്ചു.

ഇറിഗേഷൻകമ്മിററിയുടെ ശുപാർശകളേയും സഭയിൽ ഇതിനുമുൻപു പല തവണയും നടന്നിട്ടുള്ള വാദപ്രതിവാദങ്ങളേയും ഗവർമ്മെൻറു ഉദാസീനദൃഷ്ട്യാവീക്ഷിക്കുന്നതിനെ മി. പട്ടം താണുപിള്ള ശക്തിയായി ആക്ഷേപിച്ചു. ഇറിഗേഷൻകമ്മിററിയുടെ അപ്രധാനമായ രണ്ടു നിർദ്ദേശങ്ങളെ ഗവർമ്മെൻറു നടപ്പിൽവരുത്തുകയും ശേഷമുള്ളവയെ വിസ്മരിക്കയും ആണു ചെയ്തിരിക്കുന്നതു്. താഴ്ന്ന പ്രധാനമല്ലെങ്കിലും കൃഷകരുടെ സ്ഥിതിയെ നന്നാക്കുന്നതിനു മൈനർഇറിഗേഷനെപ്പോലെപര്യാപ്തമായ മററു പദ്ധതികൾ ഇല്ല. ഇറിഗേഷൻ കുളങ്ങൾ മോട്ടാർറോഡുകളുടെ അരികിൽ അല്ല സ്ഥിതിചെയ്യുന്നതു്. തന്മൂലം ഉദ്യോഗസ്ഥന്മാർ കുളങ്ങൾ സന്ദർശിക്കയോ പരിശോധിക്കയോ ചെയ്യാതെ ജോലികളെല്ലാം കിഴ്സിൽബന്ധികളെ ഏല്പിക്കയാണു ചെയ്യുന്നതു്. അതിൻെറ ഫലം എന്താണെന്നു എല്ലാവർക്കും അറിവുള്ളതാണല്ലോ. സർവ്വപ്രധാനമായ ഈ വിഷയത്തെപ്പററി എല്ലാ വർഷങ്ങളിലും വാദപ്രതിവാദം നടക്കുന്നുണ്ടെങ്കിലും ഗവർമ്മെൻറു അതിൻെറ പ്രാധാന്യത്തെ വിസ്മരിക്കയോ ധരിക്കാതിരിക്കയോ ചെയ്യുന്നതു ശോചനിയമാണു്. ഈ നയത്തെ ഗവർമ്മെൻറു ഉപേക്ഷിക്കണമെന്നും കർഷകൎക്കു യഥാർത്ഥത്തിൽ ഉപകാരപ്രദമായ ഇറിഗേഷൻ ജോലികളിൽ മറെറതിനേക്കാളും കൂടുതൽ ശ്രദ്ധ പതിപ്പിക്കണമെന്നും മി. താണുപിള്ള ഉൽബോധിപ്പിച്ചു.

കർഷകരെ സഹായിക്കുന്നതിൽ ഗവർമ്മെൻറു ഈയിടെ ബദ്ധശ്രദ്ധരായി കാണുന്നതിൽ മി. ടി. കെ. വേലുപ്പിള്ള ചാരിതാർത്ഥ്യം പ്രകടിപ്പിച്ചുകൊണ്ടു കൃഷിയെ അഭിവൃദ്ധിപ്പെടുത്തുന്നതിനു ബുദ്ധിപൂർവ്വമായമാർഗ്ഗങ്ങൾ ഉടനടി അനുഷ്ഠിക്കണമെന്നു പറഞ്ഞു.

മി: ഇടവനാട്ടു എസ്സ്. പത്മനാഭമേനോൻ വടക്കൻതാലൂക്കുകളുടെ ആവശ്യങ്ങളെപ്പററി പ്രത്യേകം പ്രതിപാദിച്ചു.

ഗവർമ്മെൻറുസെക്രട്ടറി മി: കെ. മാധവക്കുറുപ്പു വിമർശനങ്ങൾക്കു മറുപടി പറഞ്ഞു. മി: മാധവക്കുറുപ്പു തൻെറ പ്രസംഗത്തിൽ ഗവർമ്മെൻറു അനുകരിച്ചുവ

രുന്ന നയത്തെ വിശദീകരിച്ചു. ഇറിഗേഷൻകമ്മിററി പ്രധാനമായി 3 ശുപാർശകളാണു ചെയ്തിട്ടുള്ളതു്. കരമിളവുകളുകളിൽ കൂടുതൽ സൌജന്യം അനുവദിക്കണമെന്നുള്ള ശുപാർശയെ ഗവർമ്മെൻറു അംഗീകരിച്ചു. അതുപോലെ ഇറിഗേഷൻ ജോലികൾക്കു അനുവദിച്ചിട്ടുള്ളതും എന്നാൽ ചിലവാകാതിരുന്നിട്ടുള്ളതും ആയ തുക കൊണ്ടു ഒരു ഇറിഗേഷൻ ഫണ്ടു് രൂപീകരിച്ചിട്ടുണ്ടു്. വെള്ളപ്പൊക്കങ്ങൾ തടയുന്നതിനു ചില മാർഗ്ഗങ്ങൾ കണ്ടുപിടിക്കുന്ന കാര്യവും ഗവർമ്മെൻറിൻെറ ആലോചനയിലിരിക്കയാണു്.

ഗവർമ്മെൻറുമെമ്പറുടെ മറുപടി തൃപ്തികരമല്ലെന്നു മി. ദാമോദരനാശാൻ പ്രസ്താവിച്ചു. ഇറിഗേഷൻകമ്മിററിയിൽ ലാൻറുറവന്യൂകമ്മിഷണരും ഒരു മെമ്പർ ആയിരുന്നു. എന്നിരുന്നാലും കമ്മിററിയുടെ റിപ്പോർട്ടിനെ പരിശോധിക്കുവാൻ ഗവർമ്മെൻറു കമ്മിഷണരെ പിന്നീടു നിയോഗിക്കയുണ്ടായില്ല. ഈ നടപടി യാതൊരുവിധത്തിലും ന്യായീകരിക്കാവുന്നതല്ല. കമ്മിററിയുടെ ശുപാർശകളെ എല്ലാം അംഗീകരിച്ചു നടപ്പിൽ വരുത്തുന്നതാണെന്നു ഗവർമ്മെൻറു ഏൽക്കാത്തപക്ഷം പ്രമേയം വോട്ടിനിടണമെന്നു മി: ആശാൻ പറയുകയും അതനുസരിച്ചു വോട്ടെടുക്കുകയും ചെയ്തു. അനുദ്യോഗസ്ഥമെമ്പറന്മാരിൽ 36 പേർ പ്രമേയത്തിനുവേണ്ടിയും ഗവർമ്മെൻറുമെമ്പറന്മാരും മെ: ജി. നീലകണ്ഠൻ, കേശവശാസ്ത്രി എന്നീ അനുദ്യോഗസ്ഥമെമ്പറന്മാരും ഉൾപ്പെടെ 12 പേർ എതിരായും വോട്ടുചെയ്തു. നിഷ്പക്ഷമായി ആരുമുണ്ടായിരുന്നില്ല.

വോട്ടിങ്ങുകഴിഞ്ഞപ്പോൾ മെസ്സേഴ്സ് ചങ്ങനാശേരി പരമേശ്വരൻപിള്ള, എൻ. ഈ. വർഗ്ഗീസ് എന്നിവർ പ്രമേയത്തിനുവേണ്ടിയോ എതിരായോ, നിഷ്പക്ഷമായോ വോട്ടുചെയ്കയുണ്ടായില്ലെന്നു് മി. പാകോട്ടു നാരായണപിള്ള പ്രസ്താവിച്ചു. ഈ പ്രസ്താവനയെ മി: ചങ്ങനാശേരിയും മി. വർഗ്ഗീസും എതിർക്കുകയും വോട്ടിങ്ങ് പേപ്പറിൽ അവരുടെ പേരുകൾ ഉണ്ടെന്നു പറയുകയും ചെയ്തു. ഡെപ്യൂട്ടിപ്രസിഡണ്ടു് (ദിവാൻജി 12 മണിക്കുമുൻപു ഹാൾ വിട്ടു) ഇതു ശരിവച്ചുകൊണ്ടു ഈ വിഷയത്തെ അത്ര കാര്യമായി ഗണിച്ചിട്ടാവശ്യമില്ലെന്നു പറഞ്ഞു. അവർ വോട്ടുചെയ്തിട്ടുണ്ടെന്നു് പറയുന്നതു ശരിയാണെങ്കിൽ മി. പാകോട്ടുനാരായണപിള്ള തൻെറ പ്രസ്താവനയെ പിൻവലിക്കേണ്ടതാണെന്നു് മി. പുതുപ്പള്ളി കൃഷ്ണപിള്ള പറഞ്ഞു. പക്ഷേ പ്രസ്തുതസംഗതിയെ കൂടുതൽ പരാമർശിക്കേണ്ടതില്ലെന്നു് ഡെപ്യൂട്ടിപ്രസിഡണ്ടു പ്രസ്താവിച്ചു.

അനന്തരം യൂറോപ്പിൽ കച്ചവടഏജൻറന്മാരെ നിയമിക്കണമെന്നു് ഗവർമ്മെൻറിനോടു ശുപാർശചെയ്തുകൊണ്ടു മി. എസ്. ജെ. നായർ ഒരു പ്രമേയം അവതരിപ്പിച്ചു.

യൂറോപ്യൻരാജ്യങ്ങളിൽ തിരുവിതാംകൂർ കച്ചവടഏജൻറന്മാരെ നിയമിക്കണമെന്നുള്ള മി. എസ്. ജെ. നായരുടെ പ്രമേയത്തെപ്പററി വാദപ്രതിവാദം ഉച്ചയ്ക്കു ശേഷം തുടന്നു. തിരുവിതാംകൂറിലെ പ്രകൃതിവിഭവങ്ങളെ വാണിജ്യപരമായ മാഗ്ഗങ്ങളിൽ ഉപയോഗപ്പെടുത്തുന്നതിനും സംസ്ഥാനത്തിലെ ഉല്പന്നസാദ്ധ്യതകളെ കഴിയുന്നത്ര ആദായകരമായി അഭിവൃദ്ധിപ്പെടുത്തുന്നതിനും വിദേശങ്ങളിൽ വാണിജ്യഏജൻറന്മാർ ഉണ്ടായിരിക്കേണ്ടതു് അത്യന്താപേക്ഷിതമാണെന്നു മി: എസ്. ജെ. നായർ പറഞ്ഞു. ഒരു വ്യാവസായികരണപദ്ധതിയിൽ ഏപ്പെട്ടിരിക്കുന്ന തിരുവിതാംകൂർഗവമ്മെൻറു വ്യവസായോല്പന്നങ്ങൾക്കു കമ്പോളങ്ങൾ കണ്ടുപിടിക്കുന്നതിൽ ജാഗ്രത പ്രദർശിപ്പിക്കാതിരുന്നാൽ ഫലമൊന്നുമുണ്ടാകയില്ലെന്നു മി. എസ്. ജെ. നായർ പ്രസ്താവിച്ചു.

മി. കെ. പത്മനാഭൻ പ്രമേയത്തെ പിൻതാങ്ങി.

പ്രമേയത്തെപ്പററി മററു പ്രസംഗികന്മാർ ഇല്ലായിരുന്നതിനാൽ വ്യവസായഡയറക്ടർ മി. കുമാരദാസ് ഗവർമ്മെൻറിൻെറ നയത്തെ വിശദീകരിച്ചുകൊണ്ടു പ്രമേയത്തിനു മറുപടിനൾകി. കച്ചവടഏജൻറന്മാരെ നിയമിക്കുന്ന കാൎയ്യം ഏതാനുംകാലമായി ഗവർമ്മെൻറിൻെറ ഗാഢമായ ചിന്തയെ ആകഷിക്കുന്നുണ്ടു്. ഉല്പന്നങ്ങൾക്കു കമ്പോളങ്ങൾ കണ്ടുപിടിക്കുവാനും പ്രചരണവേല ചെയ്യുവാനും ഏജൻറന്മാർ ഉണ്ടായിരിക്കണമെന്ന ബോദ്ധ്യം ഗവർമ്മെൻറിനുള്ളതുകൊണ്ടാണു് ബ്രി. ഇൻഡ്യയിൽ ഒരു കച്ചവടഏജൻറിനെ ആദ്യമായി നിയമിച്ചിട്ടുള്ളതു്. യൂറോപ്യൻ രാജ്യങ്ങളിലും വിശിഷ്യ ഇംഗ്ലണ്ടിലും ഏജൻറന്മാരെ ഏപ്പെടുത്തുന്ന സംഗതിയെപ്പററി ഗവർമ്മെൻറു ആലോചിക്കാതിരുന്നിട്ടില്ല. പക്ഷേ വിദേശങ്ങളിൽ ഏജൻറന്മാരെ ഏപ്പെടുത്തുന്നതുമൂലം ഉത്ഭവിക്കുന്ന ചിലവു അവരിൽനിന്നും സംസ്ഥാനത്തിനു പ്രതീക്ഷിക്കാവുന്ന ലാഭത്തേക്കാൾ കൂടുതലായിരിക്കുമെന്നുള്ളതുകൊണ്ടു് ആ നയം ആശാസ്യമായിരിക്കയില്ലെന്നു ഗവർമ്മെൻറു വിചാരിക്കുന്നു. അതിനുപകരം പ്രൈവററു ഏജൻസികളെ പ്രോത്സാഹിപ്പിക്കയും തിരുവിതാംകൂറിനെ പ്രതിനിധീകരിക്കാൻ അവരെ ഏപ്പെടുത്തുകയും ചെയ്യുന്നതിനു ഗവർമ്മെൻറു ശ്രദ്ധിക്കുന്നുണ്ടു്. ഇപ്രകാരം ഇന്ത്യയിലെ മററു സംസ്ഥാനങ്ങളും പ്രൈവററു ഏജൻസികളെ ഏജൻറന്മാരായി നിയോഗിക്കുന്ന നയം അനുകരിക്കുന്നുണ്ടു്. ഗവർമ്മെൻറിനു സ്വന്തമായി ഏജൻറന്മാരെ യൂറോപ്യൻദേശങ്ങളിൽ നിയമിക്കുന്നതിനു സാധിക്കയില്ലെന്നും മി. കുമാരദാസ് അവസാനമായി പ്രസ്താവിച്ചു.

വ്യവസായഡയറക്ടരുടെ മറുപടി തൃപ്തികരമാണെന്നു മി. എസ്. ജെ. നായൎക്കു ബോദ്ധ്യമായതിനാൽ പ്രമേയം അദ്ദേഹം പിൻവലിച്ചു.

അനന്തരം ഓരോ താലൂക്കിൽനിന്നും ഗവർമ്മെൻറിനു ലഭിക്കുന്ന നികുതിയുടെ 50 ശതമാനമെങ്കിലും ആ പകുതിയുടെ ആവശ്യങ്ങൾക്കായി ചിലവഴിക്കണെ

മെന്നു ശുപാർശചെയ്തുകൊണ്ടു മി. കെ. എ. നാരായണപിള്ള (തൊടുപുഴ) ഒരു പ്രമേയം അവതരിപ്പിച്ചു. ഭൂനികുതിയെ മാത്രമെ പ്രമേയത്തിൽ നികുതി എന്നുള്ള വാക്കുകൊണ്ടു് ഉദ്ദേശിക്കുന്നുള്ളുവെന്നും ഉദ്യോഗസ്ഥന്മാരുടെ ശമ്പളം മുതലായി ഭരണ നിർവഹണത്തിനുള്ള ചിലവുകൾ കഴിഞ്ഞുള്ള തുകയുടെ 50 ശതമാനമാണു പ്രാദേശികാവശ്യങ്ങൾക്കുവേണ്ടി ചെലവഴിക്കേണ്ടതെന്നും മി. നാരായണപിള്ള പ്രസ്താവിച്ചു.

മി. എസ്. ജെ. നായർ പ്രമേയത്തെ പിൻതാങ്ങിക്കൊണ്ടു നെടുമങ്ങാടു താലൂക്കിന്റെ ആവശ്യങ്ങളെയുംമററും പ്രസ്താവിച്ചു. മി. കെ. എം. കുര്യാക്കോസ് പ്രമേയത്തെ അനുകൂലിക്കയും അഞ്ചലാഫീസ്, പ്രൈമറിസ്കൂൾ മുതലായ പ്രാഥമികാവശ്യങ്ങൾപോലും ഇല്ലാതെ പല സ്ഥലങ്ങളും വിഗണിക്കപ്പെട്ടിരിക്കുന്നുവെന്നും പ്രാദേശികാവശ്യങ്ങൾ നിറവേററിക്കൊടുക്കുന്നതിൽ ഗവർമ്മെൻറു ജാഗ്രത പ്രകടിപ്പിക്കണമെന്നും പറയുകയുംചെയ്തു. മി. കെ. ആർ. ഇലങ്കത്തു പ്രമേയത്തിന്റെ ഉദ്ദേശത്തെ അനുകൂലിച്ചുവെങ്കിലും 50 ശതമാനം ചിലവിടണമെന്നുള്ളതു 20 ശതമാനമായി കുറയ്ക്കണമെന്നു ഒരു ഭേദഗതി അവതരിപ്പിച്ചു. അപ്രകാരം 20 ശതമാനമാക്കുന്നതായാൽ ഗവർമ്മെൻറിന്റെ മററു ആവശ്യങ്ങൾക്കു ശേഷമുള്ള 80 ശതമാനം വിനിയോഗിക്കാവുന്നതാണെന്നും വലിയ അനീതി താലൂക്കുകൾക്കു സഹിക്കേണ്ടതായി വരികയില്ലെന്നും മി. ഇലങ്കത്തു പറഞ്ഞു.

മി. കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ള പ്രമേയത്തെ എതിർത്തു. നികുതിപിരിവിനെയും അതു ചിലവുചെയ്യുന്നതിനെയും ഖണ്ഡംഖണ്ഡമായി വേർതിരിക്കുന്ന നയംതന്നെ അനാശാസ്യവും ആക്ഷേപാർഹവുമാകുന്നുവെന്നു മി. കോട്ടൂർ പറഞ്ഞു. ഈ നയം സ്വീകരിക്കുന്നതായാൽ അതു ഗുണമുണ്ടാകുമെന്നു പ്രതീക്ഷിക്കുന്ന താലൂക്കുകൾക്കു തന്നെ അവസാനം ദോഷകരമായി തിരുന്നതാണു്. ഒരു പ്രദേശത്തു കുടിക്കാൻ ശുദ്ധജലമില്ലാതാകയൊ കടൽ കയറുകയോ ചെയ്യുന്നതായാൽ അവയെ തടയുന്നതിനു വേണ്ട മാർഗ്ഗങ്ങൾ അനുഷ്ഠിക്കുന്നതിനു ആ പ്രദേശത്തെ നികുതിയുടെ 50 ശതമാനം കൊണ്ടു മതിയാകുന്നതല്ല. ഈ പ്രശ്നത്തെ വീക്ഷിക്കേണ്ടതു ഓരോ താലൂക്കുകളും നൾകുന്ന നികുതിയെയല്ല ഓരോ താലൂക്കിന്റെ ന്യായമായ ആവശ്യങ്ങളെ അപേക്ഷിച്ചായിരിക്കണം. ഇതിനുംപുറമെ ഒരു പ്രത്യേകസ്ഥലത്തുനിന്നു പിരിക്കുന്ന നികുതി ആ സ്ഥലനിവാസികളുടെ സ്വന്തവകയാണെന്നു പറയാവുന്നതല്ല. ഉദാഹരണമായി ആലപ്പുഴതുറമുഖത്തുനിന്നും പിരിക്കുന്ന ചുങ്കം ആലപ്പുഴക്കാരുടേതുമാത്രമാണോ? ആ നികുതിയുടെ 50 ശതമാനം ആലപ്പുഴെ ചിലവാക്കണമെന്നു പറയുന്നതു ന്യായമാണോ? പ്രമേയത്തിൽ ഉദ്ദേശിക്കപ്പെടുന്ന നയം സ്വീകരിച്ചാൽ ഗവർമ്മെൻറിന്റെ സ്ഥിതി വൈഷമ്യപ്പെടുമെന്നും അതു രാജ്യത്തിനു പൊതുവെ ഗുണപ്രദമായി ഭവിക്കയില്ലെന്നും മി. കുഞ്ഞുകൃഷ്ണപിള്ള പറഞ്ഞു.

മി: എൻ. ഈ. വർഗ്ഗീസു പ്രമേയത്തെ അനുകൂലിച്ചു.

ഫൈനാൻഷ്യൽ സെക്രട്ടറി റാവുബഹദൂർ രംഗസ്വാമിഅയ്യർ പ്രമേയത്തെ എതിർത്തു. പ്രമേയത്തിൽ നികുതിയെന്ന വാക്കുകൊണ്ടു ഭൂനികുതിയെ മാത്രമാണ് അർത്ഥമാക്കുന്നതെങ്കിൽ അതിൻെറ 50 ശതമാനം അതാതു താലൂക്കുകളിൽ ചിലവഴിക്കുന്നതു് ഒട്ടുംതന്നെ പ്രായോഗികമല്ലെന്നും എല്ലാവിധത്തിലുമുള്ള നികുതിയും പ്രമേയത്തിൻെറ താല്പര്യത്തിൽ ഉൾപ്പെടുന്നുവെങ്കിൽ ആ നയം അനാശാസ്യമാണെന്നും ഫൈനാൻഷ്യൽസെക്രട്ടറി വാദിച്ചു. സംസ്ഥാനത്തെ ആകമാനം ഒരു ഭരണഘടകമായി ഗണിക്കേണ്ടതാണ്. അല്ലാതെ ഓരോ താലൂക്കുകളെ ഭരിക്കുന്നതിൽ സാമ്പത്തികസ്വയംഭരണം ഏർപ്പെടുത്തുകയെന്നതു തികച്ചും അപ്രായോഗികമാകുന്നു. അങ്ങനെ ഒരു പതിവു ഇന്ത്യയിലെങ്ങും നടപ്പുള്ളതായി അറിവുമില്ല. ഡെഫിസിററു താലൂക്കുകളെന്നും സർപ്ലസ് താലൂക്കുകളെന്നും തരംതിരിക്കുന്നതു എല്ലാ താലൂക്കുകളും പരസ്പരം കലഹിക്കുന്നതിനു ഇടയാക്കുന്നതാണ്. ആയതിനാൽ പ്രമേയത്തിൽ പറയുന്നതുപോലെ 50 ശതമാനം ചിലവഴിക്കാമെന്നു ഏൽക്കാവതല്ലെങ്കിലും എല്ലാ പ്രദേശങ്ങളോടും അവയുടെ പ്രത്യേകാവശ്യങ്ങളെ പരിഗണിച്ചു ഗവർമ്മെൻറു പെരുമാറുന്നതാണെന്നും അങ്ങനെയാണു പെരുമാറി വരുന്നതെന്നും ഫിനാൻഷ്യൽസെക്രട്ടറി ഉറപ്പുനൽകി.

മി. കെ. എ. നാരായണപിള്ള പ്രമേയം പിൻവലിക്കയുംചെയ്തു.

## സിലോൺമലയാളികൾ.

സിലോണിൽ മലയാളികൾക്കെതിരായി നടത്തിവരുന്ന പ്രക്ഷോഭണത്തെ പരിഗണിച്ചു സിലോണിലെ മലയാളികളുടേയും ഇന്ത്യാക്കാരുടേയും അവശതകളെ നിവാരണം ചെയ്യുന്നതുവരെ സിലോണുമായി യാതൊരു കച്ചവടഉടമ്പടിയിലും ഏർപ്പെടാതിരിക്കുവാൻ ഇൻഡ്യാഗവർമ്മെൻറിനോടു അപേക്ഷിക്കണമെന്നു മി. കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ള ഒരു പ്രമേയം അവതരിപ്പിച്ചു. നാളികേരവ്യവസായത്തിൽസിലോണിൻെറ മത്സരംമൂലം തിരുവിതാംകൂറിനു ഗണ്യമായ നഷ്ടമുണ്ടായിട്ടുണ്ടെന്നുള്ളതു പരസ്യമാണെന്നും, അതിനുംപുറമേ മലയാളികളേയും മററു ഇന്ത്യാക്കാരേയും സിലോണിൽനിന്നും നിഷ്കാസനംചെയ്യാൻ ഇപ്പോൾ സിലോണിലെ ഒരുസംഘംജനങ്ങൾ യത്നിച്ചുവരികയാണെന്നും മി. കുഞ്ഞുകൃഷ്ണപിള്ളപറഞ്ഞു. സിലോണിൻെറസാമ്പത്തികാഭിവൃദ്ധിക്കു മലയാളികൾ വളരെ കാരണഭൂതരാണ്. ഈ സംഗതിയെ വിസ്മരിച്ചു അവരെ ബായിക്കാട്ടുചെയ്യാൻ സിലോൺ ശ്രമിക്കുന്നതു തീരെ ഉചിതമല്ല. ഈ പ്രക്ഷോഭണം ഉപേക്ഷിക്കുവാൻ സിലോണിനെ പ്രേരിപ്പിക്കുന്നതിനു തക്കതായ ഒരു അവസരമാണ് ഇപ്പോഴുള്ളതു്. സിലോണുമായി കച്ചവടയുടമ്പടിയിൽ ഏർപ്പെടുന്നകാര്യം ആലോചനയിൽ ഇരിക്കുന്ന ഈ ഘട്ടത്തിൽസിലോണിലെഇന്ത്യാക്കാരുടെ അവശതകളെ നിവാരണംചെയ്യുന്നതുവരെ യാതൊരു ഉടമ്പടിയും സിലോണുമായി ചെയ്യരുതെന്നു ഇന്ത്യാഗവർമ്മെണ്ടിനോടു അപേക്ഷിക്കുന്നതു നന്നായിരിക്കും.

പ്രമേയത്തെപ്പററി മററു അനുദ്യോഗസ്ഥമെമ്പറന്മാർ ഉണ്ടായിരുന്നില്ല. ഗവർമ്മെണ്ടിനുവേണ്ടി ചീഫ്സെക്രട്ടറി മറുപടി പറഞ്ഞു. വിദേശങ്ങളിൽ ജീവിച്ചുവ

രുന്ന മലയാളികളുടെ കഷ്ടതകളെപ്പററി ഗവർമ്മെണ്ടിനു നല്ലവണ്ണം അറിയാവുന്നതാണ്. സിലോണിൽമാത്രമല്ല എഫ്. എം. എസ്സ്. മുതലായ മററു രാജ്യങ്ങളിലും അവർക്കു വലിയ അവശതകളുണ്ട്. സിലോൺമലയാളികളുടെ താല്പര്യങ്ങളെ സംരക്ഷിക്കുവാൻ തിരുവിതാംകൂർ ഗവർമ്മെൻറു ഏ. ജി. ജി. മുഖാന്തിരം ഇന്ത്യാഗവണ്മെണ്ടിനോടു അപേക്ഷിച്ചിട്ടുണ്ട്. ഈ അപേക്ഷാനുസരണം സിലോൺമലയാളികളുടെ ദുരിതങ്ങളെ നിവാരണംചെയ്യുന്നതിനു പര്യാപ്തമായ എല്ലാ നടപടികളും അനുഷ്ഠിക്കുവാൻ സിലോണിലെ ഇന്ത്യൻ ഏജൻറിനോടു ഇന്ത്യാഗവൺമ്മെൻറു നിർദ്ദേശിച്ചിട്ടുണ്ട്. അവശത അനുഭവിക്കുന്ന മലയാളികളോടു സഭയോടൊപ്പം ഗവർമ്മെണ്ടിനു സഹതാപമുണ്ടെന്നും അവരുടെ സഹായത്തിനു കഴിവുള്ളതെല്ലാം ഗവൺമെൻറു ചെയ്യുന്നതാണെന്നും കഴിവുള്ളതൊന്നുംതന്നെ ഇതുവരെ ചെയ്യാതിരുന്നിട്ടില്ലെന്നും ചീഫ്സെക്രട്ടറി പ്രസ്താവിച്ചു.

സിലോൺമലയാളിപ്രശ്നത്തെ ഗവർമ്മെണ്ടിൻെറ ഗാഢമായ ശ്രദ്ധയിൽ കൊണ്ടുവരണമെന്നുമാത്രമേ പ്രമേയംമൂലം താൻ ഉദ്ദേശിക്കുന്നുള്ളുവെന്നു പറഞ്ഞുകൊണ്ടു മി. കുഞ്ഞുകൃഷ്ണപിള്ള പ്രമേയം പിൻവലിച്ചു.

---

## കൃഷികന്മാരും കുടിൽ വ്യവസായങ്ങളും.

---

I

(എം. കെ. രാമകൃഷ്ണപിള്ള ഇടഗ്രാമം.)

മാനവസമുദായത്തിൻെറ പുരോഗതിക്കു അഭിലഷിക്കുന്നതും സകല ചിന്തകന്മാരുടേയും ശ്രദ്ധയെ ആകർഷിച്ചിരിക്കുന്നതുമായ ഒരു അഖിലലോകപ്രശ്നം കൃഷകസേവനം അഥവാ ഗ്രാമോദ്ധാരണമാണ്. ജനസംഖ്യയിൽ ഏററിയകൂറും, ഗ്രാമവാസികളായ കർഷകരെക്കൊണ്ടു നിറഞ്ഞിരിക്കുന്നതിനാൽ, അവരുടെ സുഖസംതൃപ്തിയാണ് രാജ്യത്തിൻെറക്ഷേമസമൃദ്ധിയെന്നും, ലോകം വ്യക്തമായിമനസ്സിലാക്കിയിട്ടുള്ളതാണ്. ഇങ്ങനെ ജനസാമാന്യത്തിൻെറ ക്ഷേമത്തിനുവേണ്ടി നേതാക്കന്മാർ പല പുതിയ പ്രസ്ഥാനങ്ങളും പരിക്ഷിച്ചുനോക്കിക്കൊണ്ടിരിക്കുകയാണ്. കർഷകരുടെ ജീവിതരീതിയിൽ കൗതുകം പ്രദർശിപ്പിക്കുകയോ, അവരുടെ അഭ്യുദയത്തിൽ താല്പര്യം പ്രകടിപ്പിക്കുകയോ ചെയ്യാതിരുന്നതിനാലാണ് ഇന്നത്തെ ഇൻഡ്യൻ കർഷകർ ഋണഭാരത്താൽ അർദ്ധപട്ടിണിക്കാരായി ശേഷിച്ചു കാണുന്നതു്. എല്ലുപൊന്തി, കണ്ണുകുഴിഞ്ഞു, വയറൊട്ടിയ ദരിദ്രനായ ഒരു ഇൻഡ്യൻ കർഷകൻെറചിത്രം ഹൃദയാവർജ്ജകമായ വാക്കുകളാൽ ഗോഖലേ ഒരവസരത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. എന്നാൽ ഇന്നത്തെ സ്ഥിതി അന്നത്തെക്കാൾ എത്രയോ പരിതാപകരമായവിധത്തിലായിരിക്കുന്നു 1110-ൽ കരക്കുടിശിഖക്കായിമാത്രം 11905 നമ്പർവസ്തുക്കൾ നമ്മുടെ ഗവ

മേണ്ടതന്നെ ലേലത്തിൽ വിററിട്ടുള്ളതായി കണക്കാക്കപ്പെട്ടിരിക്കുന്നു. ആ സ്ഥിതിക്കു നമ്മുടെ നാട്ടിലെ കർഷകരുടെ സാമ്പത്തികദുരിതം ഏറക്കുറെ ഊഹിക്കാവുന്നതാണല്ലോ. ആദായത്തിൻെറ ദൌർല്ലഭ്യംനിമിത്തം ജീവിതരീതി കുറഞ്ഞുവരികയും, തദ്വാരാ അവർ രോഗികളും പട്ടിണിക്കാരുമായിത്തീരുകയുംചെയ്യുന്നു. ഇങ്ങനെ നമ്മുടെ ഗ്രാമങ്ങൾ പ്രതിദിനം താഴ്ന്നുതാഴ്ന്നുവരുന്നതു്, ഉല്പാദനത്തിൻേറയും, ആദായത്തിൻേറയും കുറവുകൊണ്ടാണെന്നു പ്രത്യേകം പറയേണ്ടതില്ല.

നമ്മുടെ രാജ്യത്തു കഴിഞ്ഞ 11 കൊല്ലങ്ങൾക്കുമുമ്പു് (1101-ൽ) നടപ്പിൽ വന്ന നായർറഗുലേഷൻ, ഈഴവറഗുലേഷൻ മുതലായവമൂലം ഭാഗത്തിനുശേഷം ഓരോ വ്യക്തിയുടെയും സ്വാധീനതയിലുള്ള കൃഷിസ്ഥലങ്ങളുടെ വിസ്തീർണ്ണം പ്രതിദിനം കുറഞ്ഞുകൊണ്ടിരിക്കുന്നു. തന്നിമിത്തം അനാവശ്യമായ ചിലവുക്രടാതെ, ആദായകരമായവിധത്തിൽ വിളവെടുക്കുന്നതിനു അധികംപേൎക്കും സാധിക്കുന്നില്ല. അഥവാ വല്ലപ്പോഴും ആദായകരമായവിധത്തിൽ വിളവുകിട്ടിയാലും, സാമ്പത്തികവൈഷമ്യങ്ങളാൽ ആ വിളവുകളെ നല്ല വില കിട്ടുന്നതുവരെ വെച്ചുസൂക്ഷിച്ചു വില്ക്കുന്നതിനു അവൎക്കു സാധിക്കുന്നില്ല. കൃഷിയുടെ സമയംകഴിഞ്ഞാൽ തൊഴിലില്ലാത്ത സമയത്തെ ഉപയോഗപ്രദമാക്കുനാതിനും, തന്മൂലം അവരിൽ ഓരോരുത്തരുടെയും ആദായവൎദ്ധനയ്ക്കുവേണ്ടി അതാതു സ്ഥലത്തിനു അനുയോജ്യമായവിധത്തിൽ കുടിൽവ്യവസായങ്ങളിലേൎപ്പെടുന്നതിനും അവർ ശ്രദ്ധിക്കുന്നില്ല. ഇവിടെ അനേകതരം വ്യവസായങ്ങൾ ചെയ്യുന്നതിനു വേണ്ട സൗകൎയ്യങ്ങളുണ്ടു്. പക്ഷെ, ആ തൊഴിലുകൾ നിസ്സാരങ്ങളായി നമ്മൾ ഗണിക്കുന്നു. അതിനാൽ ദരിദ്രനാരായണന്മാരുടെ എണ്ണവും നമ്മുടെയിടയിൽ പ്രതിദിനം വൎദ്ധിച്ചുകൊണ്ടിരിക്കുന്നു. കൈത്തൊഴിലുകൾ ഒരിക്കലും ഉപേക്ഷിക്കാൻപാടില്ല. ഫ്ാക്ടറി വ്യവസായത്തെക്കാൾ കുടിൽ വ്യവസായങ്ങൾക്കാണു് കർഷകർ ക്രടുതൽ പ്രാധാന്യം നൽകേണ്ടതു്. ഏതാനും മാസങ്ങൾക്കു മുമ്പു മഹാത്മജിയെ സന്ദർശിക്കുവാൻ ചെന്ന ഒരാൾ, ഇൻഡ്യയിൽ നിവൃത്തിയുള്ളടത്തോളം പാശ്ചാത്യരാജ്യങ്ങളിലെപ്പോലെ എല്ലാ ജോലികളും യന്ത്രങ്ങൾകൊണ്ടു് നടത്തുന്നപക്ഷം, ഇൻഡ്യാക്കാൎക്കു ക്രടുതൽ വിശ്രമം സിദ്ധിക്കുമെന്നുപറഞ്ഞു. അപ്പോൾ മഹാത്മജി അതിനുനൽകിയ മറുപടി ഇങ്ങനെയാണു്.

“മനുഷ്യൎക്കു എങ്ങനെയായാലും പിടിപ്പതു ജോലി—ഫലപ്രദമായജോലി—ഉണ്ടായിരിക്കേണ്ടതു ഒഴിച്ചുക്രടുവാൻ പാടില്ലാത്ത ഒരാവശ്യമാണെന്നാണത്രേ എൻെറ പക്ഷം. നാം ഒരിക്കലും മടിയരായിരുന്നുക്രടാ. അതു മനുഷ്യൻെറ മൗലികമായ ജീവിതനിയമത്തിനുതന്നെ വിരുദ്ധമാണു്. നാം നെററിവിയൎക്കുന്നതുവരെ അദ്ധ്വാനിച്ചു് ദിവസേനയുള്ള ആഹാരം കഴിക്കണമെന്നാണു പ്രകൃതിനിയമം.

ഇവിടെ നല്ല സാധനങ്ങൾ ധാരാളം ഉണ്ടെങ്കിലും അവയെ ഉപേക്ഷിച്ചു നാം വിദേശസാമാനങ്ങൾ വാങ്ങുന്നു. തൻമൂലം വിദേശീയർ നമ്മെ മനഃപൂൎവ്വം

അലസന്മാരും നിർദ്ധനന്മാരുമാകുന്നു. ഇങ്ങനെ കുറച്ചുനാൾകൂടി നാം ഇതികർത്തവ്യതാമൂഢരായി ജീവിക്കുന്നപക്ഷം നാം ലോകത്തിലെ പാവകളായി ശേഷിച്ചുപോകും. അതിനാൽ ഓരോ വ്യക്തികളുടേയും ആദായത്തിനുതകുന്ന കുടിൽ വ്യവസായസംരംഭങ്ങൾ എല്ലാഗ്രാമങ്ങളിലും ഉണ്ടാകേണ്ടതത്യാവശ്യമാണു്. നെയ്ത്തു്, കന്നുകാലിസംരക്ഷണം, തേനീച്ചവ്യവസായം, കോഴിവളർത്തൽ മുതലായവ ഇതിനു വളരെ ഉപകരിക്കുന്നതാണു്.

ജപ്പാൻകാരുടെ തൊഴിൽപ്രിയം ആശ്ചര്യകരമാണു്. തൊഴിൽ അവർ പ്രാണതുല്യമായികരുതുന്നു. തന്റെ അയൽവാസിയുടെ തോൽവി തന്റെ വിജയത്തിനു കാരണമല്ലെന്നും, നേരെമറിച്ചു് തന്റേയും തോൽവിക്കു അതൊരു കാരണമായിത്തീരുന്നതാണെന്നും, അവർ നല്ലപോലെ മനസ്സിലാക്കിയിട്ടുണ്ടു്. തൊഴിലില്ലാതെ അലയുന്നതിനേക്കാൾ മരിക്കുന്നതാണു നല്ലതെന്നു് അവർ പറയും. ഉദ്യോഗസ്ഥന്മാർമുതൽ കൂലിവേലക്കാർവരെയുള്ളവരിൽ തൊഴിൽപ്രിയം പൊതുവേകാണാവുന്ന ഒരുപ്രത്യേകതയാണു്. അവർ ദിവസം 8 മണിക്കൂർ സമയം വേലചെയ്യും. ഈ 8 മണിക്കൂർ സമയവും മേൽനോട്ടം ഉണ്ടായിരുന്നാലും ഇല്ലായിരുന്നാലും ജാഗ്രതയോടുകൂടി തന്നെ ജോലിനടത്തും. യന്ത്രസാമഗ്രികളുടെ സഹായത്തോടുകൂടിയ വ്യവസായശാലകൾ അവിടങ്ങളിൽ അപൂർവ്വമാണു്. സ്ത്രീ പുരുഷഭേദമെന്യേ പ്രവൃത്തികൾ നടത്തുന്ന കുടിൽവ്യവസായശാലകൾ ജപ്പാനിൽ എവിടേയും കാണാൻ സാധിക്കും. അവിടെ യജമാനനും ഭൃത്യനും എന്നുഭേദമില്ലാതെയാണു് സകലരും പ്രവൃത്തികളിൽ ഏർപ്പെടുന്നതു്. അവരവരുടെ ജോലികൾ കണിശമായി ചെയ്യണമെന്നു മാത്രമെ അവർ കാര്യമായി കരുതുന്നുള്ളു.

---

## കൃഷിമത്സ്യവ്യവസായ ഡിപ്പാർട്ടുമെൻറു്.

---

### ൧൧൧൧-ലെ ഭരണറിപ്പോർട്ടു്.

കഴിഞ്ഞ വർഷം കൃഷിക്കു പൊതുവേ കൂടുതൽ ആനുകൂല്യം സിദ്ധിക്കത്തക്കവിധം നല്ലതുപോലെ മഴയുണ്ടായിരുന്നുവെന്നുള്ളതാണു് ഇക്കൊല്ലം തലേവർഷത്തെ അപേക്ഷിച്ചു പ്രധാനമായി പ്രസ്താവിക്കുവാനുള്ളതു്. കാർഷികോല്പന്നങ്ങൾ സമൃദ്ധിയായുണ്ടാകുന്നതിനു കാലാനുസരണം മഴ വളരെ സഹായിച്ചുകൊണ്ടിരുന്നു. തലേവർഷം മഴയുടെ അഭാവത്താൽ തെങ്ങു്, കമുകു്, മുതലായ വൃക്ഷങ്ങൾക്കു സാരമായ തകരാറു പററിയിരുന്നെങ്കിലും കഴിഞ്ഞവർഷം പൊതുവേ പറയത്തക്ക ദോഷങ്ങളൊന്നും ഉണ്ടായതായി കാണുന്നില്ല.

ഡിപ്പാർട്ടുമെൻറിൽനിന്നും കൃഷിയുടെ പുരോഗമനത്തിനുവേണ്ടി പല വിധത്തിലുള്ള ഗവേഷണങ്ങളും അന്വേഷണങ്ങളും നടത്തുകയുണ്ടായി. കെമിസ്ട്രിവകുപ്പിൽനിന്നും ഈ നാട്ടിലെ മണ്ണിനെപ്പററി നടത്തിയ സൂക്ഷ്മമായ ഗവേഷണങ്ങളാണു ഏററവും ഫലപ്രദമായിത്തീർന്നതു്. ചെങ്കോട്ടതാലൂക്കിലുള്ള ഏഴിൽപരം പകുതികളിൽ ഇതിൻെറ പ്രവൎത്തനങ്ങൾ കഴിഞ്ഞവർഷം നടത്തിയിരിക്കുന്നു. ഇതിനോടൊന്നിച്ചുതന്നെ പലതരത്തിലുള്ള സമ്മിശ്രവളങ്ങളും പരീക്ഷണാൎത്ഥം തയ്യാറാക്കുകയും ചെയ്തു.

കീടശാസ്ത്രവിദഗ്ദ്ധൻ കാർഷികോല്പന്നങ്ങളെ നശിപ്പിക്കുന്ന പുഴുക്കളെപ്പററി സൂക്ഷ്മാന്വേഷണങ്ങൾ നടത്തുകയും ഉപദ്രവമുള്ള സ്ഥലങ്ങൾ പരിശോധിക്കുകയും അതിനുവേണ്ടിയുള്ള ചില നിവാരണമാൎഗ്ഗങ്ങൾ കണ്ടുപിടിക്കുകയും ചെയ്തിട്ടുണ്ടു്.

ഡിപ്പാർട്ടുമെൻറിൽനിന്നും നിയമിച്ച മൈക്കോളജിസ്ററു് കർഷകകേന്ദ്രങ്ങൾ സന്ദർശിച്ചു് ആ സ്ഥലങ്ങളിൽ അടിക്കടി ഉണ്ടാകുന്ന രോഗങ്ങളെപ്പററി അന്വേഷിക്കുകയും കായംകുളത്തു കേരവൃക്ഷരോഗനിവാരണത്തിനുവേണ്ടി പരീക്ഷണാൎത്ഥം ഒരു സെൻറർ തുറക്കുകയും ചെയ്തിരിക്കുന്നു.

സസ്യശാസ്ത്രവിദഗ്ദ്ധൻ നെൽകൃഷിയുടെ അഭിവൃദ്ധിക്കുവേണ്ടിമാത്രം കൂടുതൽ ശ്രദ്ധ പതിപ്പിച്ചതായി കാണുന്നുണ്ടു്. പൊതുജനങ്ങളുടെ ഇടയിൽ പ്രചരണവേലകളും ഉൽബോധനങ്ങളും നടത്തുകയും കാലാനുസരണം പരിഷ്കരിച്ച കാർഷികപദ്ധതികൾ നടപ്പിലാക്കുകയും ചെയ്തതു ഏററവും പ്രയോജനകരമായിത്തീർന്നിട്ടുണ്ടെന്നു നിസ്സംശയം പ്രസ്താവിക്കാം.

കരിമ്പുകൃഷി ഈ നാട്ടിൽ കൂടുതൽ പ്രചാരത്തിലാക്കുന്നതിലേയ്ക്കു നാഞ്ചിനാട്ടു പ്രത്യേകസ്ഥലം എടുക്കുകയും പുത്തേരി 12 ഏക്കർ വിസ്തീർണ്ണമുണ്ടായിരുന്ന ഒരു കുളം നികത്തി ഇതിൻെറ ആവശ്യത്തിലേയ്ക്കു കൃഷിഡിപ്പാർട്ടുമെൻറിൻെറ അധീനതയിൽ കൊണ്ടുവരികയും ചെയ്തിരിക്കുന്നു.

തിരുവനന്തപുരത്തു നൂതനമായി സ്ഥാപിച്ചിരിക്കുന്ന കന്നുകാലിത്തോട്ടത്തിനു ഗവർമ്മെൻറിൽനിന്നും വേണ്ട സഹായസഹകരണങ്ങൾ ചെയ്തുകൊടുത്തുകൊണ്ടുതന്നെയാണിരിക്കുന്നതു്. ഇതിനുംപുറമേ കോഴിവളർത്തൽ തേനീച്ചവളർത്തൽ മുതലായ പല കുടിൽവ്യവസായങ്ങളും ഡിപ്പാർട്ടുമെൻറിൻെറ മേൽനോട്ടത്തിൽ നടത്തിവരുന്നുണ്ടു്. കോന്നിയിലും കൊട്ടാരക്കരയിലും നടത്തിവരുന്ന കൃഷിപാഠശാലകളും ഡിപ്പാർട്ടുമെൻറിൻെറ ശ്രദ്ധയിൽപെട്ടുകൊണ്ടിരിക്കുന്നു.

കൃഷിസംബന്ധമായ കാൎയ്യങ്ങളിൽ ജനങ്ങൾക്കു കൂടുതൽ ബോധവും ഉത്സാഹവും വൎദ്ധിക്കുന്നതിനു പ്രദർശനങ്ങളും മററുവിധമായ ഉൽബോധനങ്ങളും വളരെ പ്രയോജനകരങ്ങളായിത്തീർന്നിട്ടുണ്ടു്. ഇതിനെ തുടൎന്നു ഈ സംസ്ഥാനത്തു നിലവിലി

രിക്കുന്ന (പതിനഞ്ചു്) 15 ൽപരം മൃഗചികിത്സാലയങ്ങളെപ്പററിയും വിസ്തരിക്കത്തക്കതല്ല.

ഇൻഡ്യാഗവർമ്മെൻറിൻെറ സെൻട്രൽ മാക്കററിംഗ് ഡിപ്പാർട്ടുമെൻറിലെ പ്രവർത്തനപരിപാടി അനുസരിച്ചു നമ്മുടെ നാട്ടിൽ പ്രയോജനകരമായ പല പദ്ധതികളും നടപ്പിൽ വരുത്തുവാൻ തീരുമാനിച്ചിരിക്കുന്നു. ഡൽഹിയിൽ ഇൻഡ്യാഗവർമ്മെൻറിൻെറ കീഴിൽ തുറന്നിരിക്കുന്ന മുട്ടവ്യവസായം സംബന്ധിച്ചുള്ള മാക്കററിംഗ് ഡിപ്പാർട്ടുമെൻറുമായി തിരുവിതാംകൂർ നേരിട്ടു് ഇടപാടുകൾ നടത്തുന്നതിനും മററും ആലോചനകൾ നടന്നുവരുന്നു.

മത്സ്യഡിപ്പാർട്ടുമെൻറു പുനരുദ്ധരിച്ചു ഒരു ഫിഷറിസൂപ്രണ്ടിൻെറ കീഴിലാക്കി. വിചാരിച്ചിരുന്നതുപോലെയുള്ള അഭിവൃദ്ധി മത്സ്യവകുപ്പിൽ കാണുന്നില്ല.

ഇമ്പീരിയൽ കൌൺസിലിലെ കാർഷികഗവേഷണസമിതി തെക്കേഇൻഡ്യയിലെ കേരവൃക്ഷരോഗത്തിൻെറ കാരണങ്ങളെപ്പററി ആരായുകയും മൂന്നുവർഷത്തേയ്ക്കു 25500 രൂപാ ഗ്രാൻറു ഇതിൻെറ നിവാരണത്തിനുവേണ്ടി അനുവദിക്കുകയും ചെയ്തു.

കഴിഞ്ഞവർഷത്തെ മറെറാരു പ്രധാനപ്പെട്ട സംഗതി അനുദ്യോഗസ്ഥപ്രതിനിധികളും ഉദ്യോഗസ്ഥന്മാരും ഉൾപ്പെടെ ഒരു കർഷകസമിതി രൂപീകരിച്ചുവെന്നുള്ളതാണു്. ഇതിൻെറ പ്രഥമസമ്മേളനം കഴിഞ്ഞവർഷം ഇടവത്തിൽ കൂടിയിരിക്കുന്നു.

ഡയാക്ടർ ആയിരുന്ന മി: കെ. പരമേശ്വരൻപിള്ള ബി. എ. ബി. എസ്സ്. സി-യുടെ അവിചാരിതമായ മരണം ഡിപ്പാർട്ടുമെൻറിനു ഏററവും വലിയ നഷ്ടത്തിനും വ്യസനത്തിനും കാരണമായിത്തീർന്നിട്ടുണ്ടെന്നു രേഖപ്പെടുത്തിയിരിക്കുന്നു. മി: കെ. എസ്സ്. നാരായണയ്യരെ അതിനുശേഷം പ്രബോഷണറി ഡയറക്ടർആയി നിയമിക്കുകയുംചെയ്തു.

---

## എലക്ട്രിക്ക്തേൻ.

തേനീച്ചകൾക്കു പുറത്തിറങ്ങി സഞ്ചരിക്കാൻ വയ്യാത്തവണ്ണം തണുപ്പും മഴയുമുള്ള കാലങ്ങളിൽ തേനീച്ചക്കൂടിനെ ഒരു ചെറിയ കെട്ടിടത്തിലാക്കി എലക്ട്രിസിററികൊണ്ടു ചൂടും വെളിച്ചവും കൊടുക്കുകയും പഞ്ചസാരകലക്കിയ വെള്ളവും പച്ചവെള്ളവും കൃത്രിമപ്പൂമ്പൊടിയും വെച്ചുകൊടുക്കയും ചെയ്താൽ സമൃദ്ധിയായി തേൻകിട്ടുമെന്നു പരീക്ഷിച്ചുകൊണ്ടിരിക്കുന്നു.

# ഭരണറിപ്പോർട്ട്

കൃഷി മത്സ്യവ്യവസായഡിപ്പാർട്ടുമെൻറിൻെറ 111-ലെ ഭരണറിപ്പോർട്ട് അന്യത്ര പ്രസിദ്ധീകരിച്ചിട്ടുള്ളതിലേയ്ക്ക് പൊതുജനങ്ങളുടെ ശ്രദ്ധയെ ഞങ്ങൾ ആകർഷിച്ചുകൊള്ളുന്നു. കഴിഞ്ഞവർഷം മുൻകൊല്ലങ്ങളെ അപേക്ഷിച്ച് തിരുവിതാംകൂറിലെ കർഷകരെ പ്രകൃതി കൂട്ടുതലായിട്ടനുകൂലിക്കുകയാൽ കൃഷിക്കു പറയത്തക്ക ദോഷങ്ങളൊന്നുമുണ്ടായിട്ടില്ലെന്നാണ് റിപ്പോർട്ടുകൊണ്ടു കാണുന്നത്. ഇവിടുത്തെ വിവിധതരത്തിലുള്ള കർഷകരും ഈ അഭിപ്രായം ശരിവയ്ക്കത്തക്ക അനുഭവങ്ങൾ അവർക്കുണ്ടായിട്ടുണ്ടോ എന്നു ഞങ്ങൾ സംശയിക്കുന്നുവെങ്കിലും മുൻകൊല്ലങ്ങളെ അപേക്ഷിച്ച് കഴിഞ്ഞവർഷം അല്പം ഭേദമായിരുന്നുവെന്ന് ആശ്വസിക്കത്തക്ക ലക്ഷണങ്ങൾ കാണുന്നുണ്ടെന്നുള്ളതു പരമാർത്ഥമാണ്. ഡിപ്പാർട്ടുമെൻറിൽനിന്നും കൃഷിയുടെ പുരോഗമനത്തിനു പല ഗവേഷണങ്ങൾ നടത്തിയതായും പലതരത്തിലുള്ള സമ്മിശ്രവളങ്ങൾ പരീക്ഷണാർത്ഥം തയ്യാറാക്കിയതായും റിപ്പോർട്ടിൽ കാണുന്നുവെങ്കിലും അവകൊണ്ടു ജനങ്ങൾക്കുണ്ടായിട്ടുള്ള പ്രായോഗികഫലങ്ങൾ എന്തെല്ലാമെന്നു വ്യക്തമാക്കിയിരുന്നുവെങ്കിൽ അതിനെ അനുകരിച്ചു പ്രവർത്തിക്കുവാൻ ഉത്സാഹമുള്ള കർഷകർക്കു കൂടുതൽ പ്രയോജനമുണ്ടാകുമായിരുന്നുവെന്നാണു ഞങ്ങളുടെ അഭിപ്രായം. കാർഷികോല്പന്നങ്ങൾ നശിപ്പിക്കുന്ന ജന്തുക്കളുടെ സംഹാരപരമായി കീടശാസ്ത്രവിദഗ്ദ്ധൻ കണ്ടുപിടിച്ച നിവാരണമാർഗ്ഗങ്ങൾ കേരവൃക്ഷ രോഗനിവാരണാർത്ഥം മൈക്കോളജിസ്ററ് കായംകുളത്ത് ആരംഭിച്ചിട്ടുള്ള സെൻറർപോലെ ദൃഷ്ടാന്തപ്പെടുത്തികൊടുക്കുന്നത് ഉപകാരപ്രദമാണ്. കാലാനുസരണം പരിഷ്കരിച്ച കാർഷികപദ്ധതികൾ സസ്യശാസ്ത്രവിദഗ്ദ്ധൻ നടപ്പുവരുത്തി നെൽകൃഷിക്കു പ്രയോജനമുണ്ടാക്കിയതായി റിപ്പോർട്ടിൽ കാണുന്നത് അത്യന്തം അഭിനന്ദനീയം തന്നെയെന്നുള്ളതിനു സംശയമില്ല. പക്ഷേ ഈ പരിഷ്കരിച്ച പദ്ധതി നാട്ടിൻപുറങ്ങളിലുള്ള എത്രമാത്രം കർഷകരെ ബോദ്ധ്യമാക്കി പ്രയോജനപ്പെടുത്തിയിട്ടുണ്ടെന്നുള്ളതാണ് അന്വേഷണവിഷയമാകേണ്ടത്. കുളങ്ങളും തോടുകളും നികത്തുന്നതിനു ഗവർമ്മെൻറു പണം ചിലവാക്കാതെ തന്നെ കരിമ്പുകൃഷി ആദായകരമായി ഇപ്പോൾ നടത്തികൊണ്ടിരിക്കുന്നതായ ഒട്ടുവളരെ പ്രദേശങ്ങൾ തിരുവിതാംകൂറിലുണ്ട്. കൃഷിഡിപ്പാർട്ടുമെൻറിൻെറ അധീനതയിൽ എത്ര ഏക്കർ സ്ഥലം വേണമെങ്കിലും മാതൃകായോഗ്യങ്ങളായ കരിമ്പുതോട്ടങ്ങളാക്കത്തക്കവണ്ണം എടുക്കുവാൻ ഈ ചിലവുകൾ കൂടാതെതന്നെ നിഷ്പ്രയാസം കരിമ്പുകൃഷിചെയ്തുവരുന്നവരുടെ സമീപപ്രദേശത്തുനിന്നുതന്നെ കരസ്ഥമാക്കാമായിരുന്നു. തെക്കേഇൻഡ്യയിലെ കേരവൃക്ഷ രോഗനിവാരണത്തിന് ഇമ്പീരിയൽ കൗൺസിലിലെ കാർഷികഗവേഷണസമിതി 25500

രൂപാ ഗ്രാൻറനുവദിച്ചിട്ടുള്ളതിൽ നാം സന്തോഷിക്കേണ്ടതിനോടൊപ്പം ഇവിടത്തെ രോഗം ബാധിച്ചിട്ടുള്ള കേരവൃക്ഷങ്ങൾക്കു ഉപയോഗപ്പെടത്തക്കവണ്ണം പ്രയോജനകരമായി വേണ്ടതു ചെയ്യുവാനും ചെയ്യിക്കുവാനും ഡിപ്പാർട്ടുമെൻറു പ്രത്യേകം ശ്രദ്ധിച്ചു് ഈ സുവർണ്ണാവസരം പാഴാക്കിക്കളയരുതെന്നു കേരകർഷകർ പ്രാർത്ഥിച്ചുകൊണ്ടിരിക്കയാണു്. ഉദ്യോഗസ്ഥാനുദ്യോഗസ്ഥ പ്രതിനിധികളുൾപ്പെട്ട കർഷകസമിതി കഴിഞ്ഞവർഷം ഇടവത്തിൽ സമ്മേളിച്ചതിന്റെ ഫലം എന്തായി എന്നു റിപ്പോർട്ടിൽ വിവരിച്ചു കാണുന്നില്ല. ഒരുകാര്യം മാത്രമാണു് ഞങ്ങൾക്കു് എടുത്തുപറയുവാനുള്ളതു്. രാജ്യനന്മയെ ലാക്കാക്കി പലതും പ്രവർത്തിക്കുവാൻ ഗവർമ്മെൻറു് എപ്പോഴും ഒരുക്കമാണെന്നുള്ളതിനു സംശയമില്ല. പക്ഷേ അതിനു ചുമതലപ്പെട്ട ഉദ്യോഗസ്ഥന്മാരുടേയും അനുദ്യോഗസ്ഥന്മാരുടേയും കാര്യശേഷിയും കൃത്യനിഷ്ഠയുംകൊണ്ടുമാത്രമേ യഥാർത്ഥപ്രയോജനം നമുക്കു ലഭ്യമാകയുള്ളു. ആവശ്യക്കാർ അതറിഞ്ഞു് അവരോടു സഹകരിച്ചു പ്രവർത്തിക്കയും പ്രവർത്തിപ്പിക്കയും ചെയ്യണം. എന്നാൽ ഇതിലും പ്രയോജനകരമായ റിപ്പോർട്ടുകൾ ആണ്ടുതോറും ഡിപ്പാർട്ടുമെൻറിനു പ്രസിദ്ധം ചെയ്യുവാൻ സാധിക്കും.

---

## നിരോധിച്ചിരുന്ന കൃഷി

---

തിരുവിതാംകൂറിൽ നടത്തുവാൻ പാടില്ലാത്തതായ പല കൃഷികളും ഉണ്ടു്. എന്നാൽ ഇവയിൽ പലസാധനങ്ങളും ഈ രാജ്യത്തു ധാരാളം ചിലവുള്ളവയുമാണു്. ഈ കൃഷിനിരോധനംനിമിത്തം ഇവിടെനിന്നും വർഷംപ്രതി ഒരു വലിയസംഖ്യ വിദേശീയരുടെ കീശയിലേക്കു ചോർന്നുപൊയ്ക്കൊണ്ടു ഇരിക്കയാണു്. ഈ ഇനത്തിൽ ഏററവും പ്രാധാന്യമേറിയ ഒരു സാധനമാണു് പുകയില. ഇവിടത്തെ ഭൂരിപക്ഷംജനങ്ങളും പുകയില ഒരു രൂപത്തിലല്ലെങ്കിൽ മററൊരു രൂപത്തിൽ ഉപയോഗപ്പെടുത്തി വരുന്നവരാണു്. മുറുക്കാനുള്ള പുകയില, ചുരുട്ടുവലിക്കു്, സിഗററുവലിക്കു്, പൊടിവലിക്കു്, ഇവയ്ക്കെല്ലാം പുകയില അത്യന്താപേക്ഷിതമാണു്. ഇത്ര ഉപയോഗപ്രദവും ആദായകരവുമായ ഒരു സാധനം ഇവിടെ കൃഷിചെയ്യുവാൻ പാടില്ലെന്നുണ്ടായിരുന്ന നിയമം ഏതു വിധം ഉണ്ടായി എന്നു ഇനി ആലോചിച്ചതുകൊണ്ടു വലിയ പ്രയോജനമൊന്നുമില്ലല്ലൊ. ഏതായാലും ഇക്കഴിഞ്ഞ അസംബ്ളിയിൽ തിരുവിതാംകൂറിൽ പുകയില കൃഷിചെയ്യാമെന്നുള്ള പ്രമേയം പാസ്സാക്കിയിരിക്കുന്നതായറിയുന്നതിൽ, ആരാണു് സന്തോഷിക്കാത്തതുള്ളതു്? ഗവർമ്മെൻറിന്റെ മേൽനോട്ടത്തിൽ പുകയില കൃഷി നടത്തിയാൽതന്നെയും ഒരേക്കർ സ്ഥലത്തേക്കു നാന്തറുരൂപാ ചിലവുവരുമെങ്കിൽ ചിലവുകഴിച്ചു നാന്തറുരൂപാകൂടി ആദായം കിട്ടുന്നതാണെന്നു് ഇവിടത്തെ

എക്സൈസ് കമ്മീഷണർ അസംബ്ളിയിൽ പ്രസ്താവിച്ചിട്ടുണ്ട്. അമ്പതു ശതമാനം ആദായം ലഭിക്കുന്ന ഒരു തൊഴിലിനെ ഇനിയുമെങ്കിലും നിരോധിക്കാതെ ഇവിടുത്തെ ജനങ്ങൾക്കു പുകയിലകൃഷിയിൽ സ്വാതന്ത്ര്യം നൾകണമെന്ന് ഇപ്പോഴെങ്കിലും തീരുമാനിച്ച അസംബ്ളിയെ നാം ഹൃദയപൂർവം അനുമോദിക്കുതന്നെ വേണം. 110-ൽപുകയിലകൃഷിയുടെ നക്കൽചട്ടങ്ങൾ ഗവർമ്മെൻറു പ്രസിദ്ധം ചെയ്തിരുന്നു. അതിൽ അല്പസ്വല്പഭേദഗതികളോടുകൂടി ശരിയായ രൂപം ഉടൻ ഗവർമ്മെൻറു പ്രസിദ്ധം ചെയ്യുമെന്നും അതിനുശേഷം പുകയിലകൃഷി ഇവിടെ ആരംഭിക്കുന്നതിനുവേണ്ട വ്യവസ്ഥകൾ ഉണ്ടാകുമെന്നാണറിയുന്നതു്. ഇവിടെ ആദ്യമായി ആരംഭിക്കുവാൻ പോകുന്ന ഈ കൃഷിയേപ്പററിയുള്ള ഒരു ശരിയായ ബോധം ജനങ്ങൾക്കുണ്ടാക്കിക്കൊടുക്കേണ്ട ചുമതല ഗവർമ്മെൻറിലാണു് സ്ഥിതിചെയ്യുന്നതു്. പുകയില കൃഷി ശരിയ്ക്കറിയാവുന്നവർ ഇവിടെ ഇല്ലാത്തപക്ഷം കുറേക്കാലത്തേയ്ക്കുഅതിനുവേണ്ട പ്രായോഗികപരിശീലനമുള്ള ഒരു വിദഗ്ദ്ധനെ സമീപരാജ്യങ്ങളിൽനിന്നും വരുത്തുന്നതും ഏററവും ഉത്തമമായിരിക്കും. ജാപ്പാണംപുകയില, വടക്കൻപുകയില ഇങ്ങിനെ രണ്ടു തരത്തിലുള്ള പുകയിലകളാണു് ഇവിടെ ഇപ്പോൾ പ്രചാരത്തിലിരിക്കുന്നതു്. ഈ രണ്ടിനം പുകയിലകളും സുലഭമായി കൃഷിചെയ്തുവരുന്ന രണ്ടു ഭാഗങ്ങളിൽനിന്നും രണ്ടു വിദഗ്ദ്ധന്മാരെതന്നെ വരുത്തുന്നതായാൽ വിഷമമില്ല. ഈ കൃഷിക്കു യോജിച്ചമണ്ണു്, ഇവിടെ പററിയ വിത്തു്, ചെടി, കൃഷിയുടെ സമ്പ്രദായം, വളം, ഇലകൾ പാകപ്പെടുത്തി എടുക്കൽ മുതലായ കാര്യങ്ങൾ ജനങ്ങൾക്കു പഠിക്കത്തക്കവണ്ണം വേണ്ട വ്യവസ്ഥകൾ ചെയ്യുവാൻ നമ്മുടെ ഗവർമ്മെൻറിനു പ്രത്യേകം താല്പര്യംതന്നെ ഉണ്ടായിരിക്കുമെന്നുള്ളതിൽ സംശയമില്ല. താമസമെന്യേ പ്രസിദ്ധീകൃതമാകുന്ന ചട്ടകളോടൊപ്പം കൃഷിക്കുവേണ്ടു് 'പരിജ്ഞാനം നൽകുന്നതിനെപ്പററിയുള്ള വ്യവസ്ഥകളും പ്രസിദ്ധംചെയ്യുമെന്നു വിശ്വസിക്കുന്നു.

---

## വിവിധവാർത്തകൾ

### ഒരിക്കൽ വിതച്ചാൽ എന്നും കൊയ്യാം.

ഒരിക്കൽ നിലമൊരുക്കി വിതച്ചുകഴിഞ്ഞാൽ ആണ്ടുതോറും ഈ പ്രവൃത്തികൾ ആവർത്തിക്കാതെ എല്ലാവർഷത്തിലും കൊയ്തുകൊണ്ടിരിക്കാവുന്ന ഒരുതരം ഗോതമ്പു ശാസ്ത്രീയപരീക്ഷണങ്ങളുടെ ഫലമായി ക്യാനഡായിൽ വളർത്തിയിരിക്കുന്നു.

* * * *

### ആലപ്പുഴ നാളികേരകോൺഫറൻസിൽ പാസാക്കിയ പ്രമേയങ്ങൾ.

1. നാളീകേരവിപണികൾ വദ്ധിപ്പിക്കുന്നതിനും മററുമായി സിലോണിനോടു യോജിച്ച് ഒരു ബോർഡു് രൂപവൽക്കരിച്ചു് പ്രവർത്തിക്കുന്നതിനു് ഇപ്പോ

ഴത്തെ പരിതാവസ്ഥകൾ ആലോചിച്ചതിൽ ഇൻഡ്യൻകേരകർഷകരുടെ താല്പര്യങ്ങൾക്കനുയോജിച്ചതല്ല.

2. പ്രചരണജോലികൾ നടത്തി വിപണികൾ വർദ്ധിപ്പിക്കുവാൻ കൊച്ചിയേയും തിരുവിതാംകൂറിനേയും പ്രതിനിധീകരിക്കുന്ന അനുദ്യോഗസ്ഥഭൂരിപക്ഷമുള്ള ഒരു നാളീകേരബോർഡ് സ്ഥാപിക്കുവാൻ രണ്ടു ഗവർമ്മെൻറുകളോടും ആവശ്യപ്പെടണം.

3. വിദേശനാളീകേരോല്പന്നങ്ങൾക്ക് ഇറക്കുമതിച്ചുങ്കം ഏർപ്പെടുത്തി ഇന്ത്യൻനാളീകേരവ്യവസായത്തെ സംരക്ഷിക്കുന്നതിനുള്ള പ്രക്ഷോഭണം പൂർവ്വാധികം ശക്തിയായിത്തന്നെ തുടന്നുകൊണ്ടു പോകേണ്ടതാണ്.

* * * *

### കാർഷികയന്ത്രങ്ങൾ.

ധാന്യങ്ങളെ ആഹാരസാധനങ്ങൾക്കായി കേടുകൂടാതെ സൂക്ഷിക്കുവാൻ ഉപയുക്തമായ ഏററവും നല്ല യന്ത്രങ്ങൾ നിർമ്മിക്കുന്നവക്ക് 1937-ൽ ഒരു സ്വർണ്ണമെഡലും രണ്ടോ മൂന്നോ വെള്ളിമെഡലുകളും ഇമ്പീരിയൽകൗൺസിൽ അഫ് ആഗ്രിക്കൽച്ചറൽറിസർച്ച് നൽകുന്നതാണെന്നു പ്രഖ്യാപനംചെയ്യുന്ന 1936 ഫെബ്രുവരി 20-ാംതീയതിയിലെ ഒരു പ്രസ്കമ്മ്യൂണിക്കിനെ 19-2-1937-ൽ പുറപ്പെടുവിച്ചിരിക്കുന്ന ഒരു പ്രസ്നോട്ട് പരാമർശിക്കുന്നു. ഈ മത്സരത്തിൽ ചേരുന്നവർ അവരുടെ അപേക്ഷകൾ പ്രോവിൻഷ്യൽ അഗ്രിക്കൽച്ചറൽ റിസർച്ചുകമ്മററിമുൻപാകെ സമർപ്പിക്കണമെന്നും യുക്തമെന്നു തോന്നുന്ന അപേക്ഷകളെ കമ്മററി കൗൺസിലിലേയ്ക്കയയ്ക്കുമെന്നും ഈ അപേക്ഷകൾ ഇമ്പീരിയൽകൗൺസിൽഅഫ്ആഗ്രിക്കൾച്ചറൽ റിസർച്ചിന്റെ സെക്രട്ടറിയുടെ പക്കൽ 1936 ഡിസംബർ 1-ാംതീയതിയോടുകൂടി കിട്ടേണ്ടതാണെന്നും പറഞ്ഞിരുന്നു. എന്നാൽ ആവശ്യമെന്നുകണ്ട അപേക്ഷകൾ ന്യായമായ മാർഗ്ഗത്തിലൂടെ കൌൺസിൽസെക്രട്ടറിക്കു 1937 ജൂൺ 1-ാംതിയതിക്കുമുൻപ് കിട്ടിയാൽ മതിയെന്നു ഇപ്പോൾ പ്രസിദ്ധംചെയ്തിരിക്കുന്നു.

---

## മാർക്കററിംഗ്സംഘം

---

കൊച്ചിയിൽ തലപ്പിള്ളി അഗ്രികൾച്ചറൽ മാർക്കററിങ്ങ് പരസ്പരസഹായസംഘമെന്ന പേരിൽ ഒരു പുതിയ സംഘം മുളകുന്നത്തു കാവിന്നടുത്തു പെരിങ്ങണ്ടൂർ വില്ലേജിൽ ഈയിടെ രൂപവൽക്കരിച്ചിരിക്കുന്നു. പ. സ. സംഘങ്ങളുടെ പൊതുവായ ഉദ്ദേശങ്ങൾക്കു പുറമെ മെമ്പർമാരുടെ കാർഷികോല്പന്നങ്ങളുടെ ഈടിന്മേൽ വായ്പകൾ നൽകുക, കാർഷികോൽപ്പന്നങ്ങളെ ഏററവും ആദായകരമായ

വിലക്കു വിൽപ്പിക്കുന്നതിന് വേണ്ട എല്ലാ ഏർപ്പാടുകളും ചെയ്യുക എന്നീ പ്രത്യേക ഉദ്ദേശങ്ങളും ഈ സംഘത്തിനുണ്ട്. ഇത്തരം ഉദ്ദേശങ്ങളോടുകൂടിയ സംഘങ്ങൾ കൊച്ചിരാജ്യത്തു വേറെ അധികമില്ല. മാക്കറ്റിങ്ങ് സംഘങ്ങൾ ഇന്ത്യയിലെ ഇതര പ്രദേശങ്ങളിലെന്നപോലെ കൊച്ചിയിലും അത്യാവശ്യമായിത്തീന്നിരിക്കുന്നു. നാണയസംഘങ്ങൾകൊണ്ടുമാത്രം കർഷകരെ കടത്തിൽനിന്നു കരകേറുവാൻ കഴിയുന്നതല്ല. കർഷകരുടെ കെല്പു വദ്ധിക്കണമെങ്കിൽ അവരുടെ അദ്ധ്വാനഫലം മുഴുവൻ അവർതന്നെ അനുഭവിക്കുമാറാകണം. ഇപ്പോഴാകട്ടെ, ഉൽപ്പന്നങ്ങൾക്കു ഉപഭോക്താക്കൾ നല്കുന്ന വിലയിൽ ഒരു ചുരുങ്ങിയ ശതമാനം മാത്രമേ ഉൽപ്പാദകന്മാരുടെ പക്കൽ എത്തുന്നുള്ളു. അധികപങ്കം മദ്ധ്യവത്തികൾ കരസ്ഥമാക്കുകയാണ് ചെയ്യുന്നതു്. മദ്ധ്യവത്തികളുടെ ചൂഷണത്തിൽനിന്നു സാധുക്കളായ കർഷകരെ രക്ഷപ്പെടുത്തണമെങ്കിൽ, കാര്യക്ഷമമാംവിധം പ്രവത്തനംനടത്തുന്ന മാക്കറ്റിങ്ങ് സംഘങ്ങൾ ആവിർഭവിക്കുകതന്നെവേണം. നെല്ലു്, അടക്ക, കുരുമുളകു്, എന്നീ ഉൽപ്പന്നങ്ങൾ സമൃദ്ധിയായിവളരുന്ന താലൂക്കുകളിൽ ഇത്തരം സംഘങ്ങൾക്കുള്ള സ്ഥാനം അപരിമിതിയമായിരിക്കും. എന്നാൽ ഒരു കാര്യം തീച്ച. നമ്മുടെ നാട്ടിന്റെ സ്ഥിതിക്കു്, സക്കാരിന്റെ സൗജന്യപൂവ്വമായ ധനസഹായവും സനഷ്ക്കർഷമായ നിയന്ത്രണവുമുണ്ടെങ്കിൽ മാത്രമെ മാക്കറ്റിങ്ങ് സംഘങ്ങൾ വിജയംനേടുകയുള്ളു. പരിഷ്കൃതപാശ്ചാത്യരാജ്യങ്ങളിൽപോലും മാക്കറ്റിങ്ങ് വിഷയത്തിൽ അതാതു ഗവർമ്മെണ്ടുകൾ നാനാപ്രകാരേണയുള്ള ആനുകൂല്യങ്ങൾനല്കുന്നുണ്ടു്. മുളകുന്നത്തുകാവിലോറെയിൽവേസ്റ്റേഷൻസമീപമൊ ഒരു "കലവറക്കെട്ടിടം" സ്ഥാപിച്ചു് മെമ്പർമാർ അതാതുകാലം കൊണ്ടുവരുന്ന ഉല്പന്നങ്ങളെ അവിടെ ശേഖരിച്ചു്, മെമ്പർമാക്കു ആവശ്യമുള്ള പണം അവർ കൊണ്ടുവരുന്ന ഉല്പന്നങ്ങളുടെ അപ്പോഴത്തെ നിലവാരവിലയുടെ ഒരു ക്ലിപ്തശതമാനത്തെ അടിസ്ഥാനമാക്കി അഡ്വാൻസ് കൊടുത്തു്, ചരക്കുകൾക്കു ഏററവുമധികം വിലകിട്ടുന്ന കമ്പോളങ്ങളിൽ അവയെ തുകപ്പടിക്കു വിക്രയം ചെയ്യുന്നതായാൽ സംഘംകൊണ്ടു് ഉദ്ദേശിക്കുന്ന ഉപകാരമുണ്ടാകും; കർഷകസമുദായത്തിന്നു സമുൽക്കർഷവും കൈവരും. ഇത്രയെല്ലാം പ്രായോഗികപുരോഗതിയുണ്ടാകണമെങ്കിൽ കാര്യപ്രാപ്തിയുള്ള ഒരു സെക്രട്ടറിയും നിസ്വാത്ഥരും ഉത്സാഹികളുമായ കമ്മററിമെമ്പർമാരുമുണ്ടായിരിക്കണം. അധികാരപ്രമത്തന്മാരും സ്വാത്ഥകാംക്ഷികളും പഞ്ചായത്തിൽ കടന്നുകൂടാതിരുന്നാൽ, സംഘത്തിന്നു ശോഭനമായ ഭാവിയുണ്ടു്. ഭാവി പരിണാമങ്ങൾ ഏതു നിലയിലായിരിക്കുമെന്നു കണ്ടുതന്നെ അറിയേണ്ടിയിരിക്കുന്നു. (സഹകരണപ്രബോധിനി)

ഇവിടുത്തെ പ. സ. സംഘങ്ങൾക്കും ഇതുപോലെ ഉപകാരപ്രദങ്ങളായ പ്രവൃത്തികൾ ചെയ്യുവാൻ സന്മനസ്സുണ്ടാവട്ടെ. (കൃ. വ്യ. മാ. പ.)

---

## നല്ല ലേഖനങ്ങൾക്കു പാരിതോ[illegible]ം

കൃഷിവ്യവസായമാസികയിൽ പ്രസിദ്ധീകരിക്കുവാൻ [illegible]്യമായ നല്ലനല്ല ലേഖനങ്ങൾ അയച്ചുതരുന്നതു ഞങ്ങൾ പ്രസിദ്ധം ചെയ്യു[illegible]ോരോമാസത്തിലും കിട്ടുന്നതായ ലേഖനങ്ങളിൽ ഒന്നാംസ്ഥാനം അർഹിക്കു[illegible]ം കൃഷി, വ്യവസായം മുതലായവകളിൽ പ്രായോഗിക പരിഷ്ക്കാരങ്ങളും നിർദ്ദേശങ്ങളും നൽകുന്നതിനു തകുന്നവയുമായ ഏററവും നല്ലതെന്നു ബോദ്ധ്യപ്പെടുന്ന ലേഖനത്തിനു് അടുത്തമാസം മുതൽ ശരിയായ ഒരു സമ്മാനം നൽകി ലേഖകന്മാരെ പ്രോത്സാഹിപ്പിക്കുവാനും ഞങ്ങൾ തീരുമാനിച്ചിരിക്കുന്നവിവരം പ്രത്യേ[illegible] പ്രസ്താവയോഗ്യമാണു.

## കച്ചവടക്കാര്യം.

കൊച്ചി, കുംഭം ൨൮.

| | ക. | ണ. | പൈ. |
|---|---|---|---|
| വെളിച്ചെണ്ണതയ്യാർ കണ്ടി 1-ക്കു് | 112 | 8 | 0 |
| ടി 1 മാസം അവധി | 112 | 0 | 0 |
| ടി 2 മാസം അവധി | 112 | 0 | 0 |
| ടി 3 മാസം അവധി | 112 | 0 | 0 |
| പിണ്ണാക്കു കണ്ടിക്കു | 15 | 12 | 0 |
| കൊപ്രാ | 71 | 0 | 0 |
| ടി വെട്ടുമറി | 72 | 0 | 0 |
| കുരുമുളകു് | 115 | 8 | 0 |
| ടി വെളുപ്പിച്ചതു | 120 | 0 | 0 |
| ചുക്കു് | 175 | 0 | 0 |
| ടി വെളിപ്പിച്ചതു | 185 | 0 | 0 |
| കാഞ്ഞിരക്കുരു | 22 | 0 | 0 |
| കയർ ആലപ്പാടൻ | 66 | 0 | 0 |
| ടി അഞ്ചുതെങ്ങ് | 87 | 0 | 0 |
| ടി അഷ്ടമുടി, | 60 | 0 | 0 |
| ടി ആറാട്ടുപുഴ, | 65 | 0 | 0 |
| ടി വണ്ണൻ, | 41 | 0 | 0 |
| ടി നേരിയതുപറവൂർ, | 65 | 0 | 0 |
| ടി ടി വൈക്കം | 72 | 0 | 0 |
| ചകിരിമേൽത്തരം (200 റാ) | 15 | 0 | 0 |

| | ക. | ണ. | പൈ |
|---|---|---|---|
| നീർവ്വാള[illegible] | 72 | 0 | 0 |
| പുൽത്തൈലം 12 കുപ്പിക്കു | 15 | 8 | 0 |
| കശുവണ്ടി | 38 | 8 | 0 |
| കോൺപൂർ പഞ്ചസാര | 52 | 8 | 0 |
| നെല്ലു സെയ്ഗോൺ | 4 | 1 | 6 |
| ടി ചെമ്പാവു | 4 | 6 | 6 |
| ചെറിയ മിൽപച്ചരി | 6 | 7 | 0 |
| റംഗൂൺ പുഴുക്കൽ | 6 | 7 | 0 |
| അക്യാബ് മിൽചഡാ | 6 | 4 | 0 |
| A 1 അരക്കു് | 9 | 3 | 0 |
| A 2 അരക്കു് | 8 | 4 | 0 |
| പവൻ | 22 | 8 | 6 |
| വെള്ളി രൂപാത്തൂക്കം | 0 | 9 | 3 |

### റബർ വില.

—0—

കൊളമ്പു വിപണി.

മാർച്ച് 4. ഇവിടെ ഇന്നു റബർ ഷീററിനു $55\frac{3}{8}$ സെൻറും ക്രീപ്പിനു $69\frac{3}{4}$ സെൻറും വില ഉണ്ടായിരുന്നു.

Reg: No. 79.

**Merchants' Agents, Manufacturers' Representatives, Shipping and Forwarding Agents.**

*HEAD OF[illegible]* TRIVANDRUM

*BRANCHE[illegible]* COCHIN & ALLEPPEY

**Pu[illegible] Office of Periodicals: British Cochin.**

# [illegible]minary Announcement.

The Cochin [illegible]rbour is nearing completion and is destined to be one amongst the most important Nerve Centres of the present day Business World as it was once of old. The undersigned, with his eighteen years of very close experience with the social, political and economic conditions of Europe gained first as a j[illegible]rnalist and political writer and later on as the Director General of a leading f[illegible]m of exporters in Germany, is now in a position to place his services a[illegible] vast experience at the disposal of the people of India and of the Indian Commercial world to add to their efforts in ameliorating the economic condition of their country. Arrangements are now being made to start a firm in the course of 1937 under the name and designation above stated and having business dealings with Austria, Czecho-Slovakia, Germany, Great Britain, Japan and the United States of America. In order that the firm might turn out a more successful work of helping the people of India to study the life and conditions of other Industrial nations and to gauge the methods adopted by them to attain their rapid financial growth instead of remaining purely a commercial body in its own interests, it is proposed to start in conjunction with the business concern two periodical publications for its clients and customers who might be kept in touch with the general pro[illegible]ress of the world and the Industrial and Commercial growth of the coun[illegible]ries concerned.

The date of opening of the firm as well as of the publication dates of the Periodicals would be announced in due course in the leading Newspapers of India.

## THE INDO-EUROPEAN REVIEW,

*A High Class Monthly of*

INDIAN AND INTERNATIONAL ECONOMIC PROGRESS

| *SUBSCRIPTION* | | *ADVERTISEMENT* | |
|---|---|---|---|
| Rs. 12 per Annum | Indian | Rs. 25 per page | Indian. |
| £ 1. 5 sh. | Foreign. | £ 3. 3 sh. | Foreign. |

## THE INDO-FOREIGN TRADE.

*A Weekly Record of the World's*

INDUSTRIAL AND COMMERCIAL INTELLIGENCE

| *SUBSCRIPTION* | | *ADVERTISEMENT* | |
|---|---|---|---|
| Rs. 12 per Annum | Indian. | Rs. 50 per page | Indian. |
| £ 1. 10 sh. | Foreign. | £ 5. 5 sh. | Foreign. |

*Register your subscriptions for copies and book your Orders for Advertisement space to:*

**Mr. A. R. Pillai,**

Rosscote, [illegible]

Printed and Published by K. Raghavan Pillai,
at the Sree Rama Vilasom Press, (Branch)—Trivandrum